

PATRON SAINT

# മലങ്കരസഭ

## മാസിക

1993 ആഗസ്റ്റ്

ലക്കം - 8 പുസ്തകം - 48



കോട്ടയം പഴയ സെമിനാരിയോടനുബന്ധിച്ച് നിർമ്മിച്ച ശ്രുതി സംഗീത വിദ്യാലയത്തിന്റെ ഉത്ഘാടനം പ. കാതോലിക്കാ ബാവ നിർവ്വഹിക്കുന്നു. ഫീലിപ്പോസ് മാർ തെയോഫിലോസ്, നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ബാവായുടെ സെക്രട്ടറി ഫാ. ജേക്കബ് ജോൺ, ഫാ. റ്റി. ജെ. ജോഷ്വാ തുടങ്ങിയവർ സമീപം.







ചിക്കാഗോ മാർ ഗ്രീഗോറിയോസ് പള്ളിയുടെ കൂദാശ പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചപ്പോൾ, തോമസ് മാർ മക്കോറിയോസ്, കുര്യ[illegible]പുറം കോറെപ്പിസ്കോപ്പാ, ഫാ. ജേക്കബ് ജോൺ, കോശി പൂവത്തൂർ കോറെപ്പിസ്കോപ്പാ എന്നിവർ സമീപം.

# മലങ്കരസഭ

# മാസിക

## ഇതളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ

പത്രാധിപക്കുറിപ്പ്, ധ്യാനപംക്തി, വാർത്തകളും കുറിപ്പുകളും, ആനുകാലികം, തോമാചേട്ടൻ.




ലക്കം 8 പുസ്തകം 48
1993 ആഗസ്ററ്



'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499

# പത്രാധിപക്കുറിപ്പ്

## ആർഭാടങ്ങളും അനാചാരങ്ങളും സഭയിൽ

ഈ ലക്കത്തിന്റെ പ്രധാന ഉള്ളടക്കം, ബഹു. തോമസ് ചക്കിട്ടടം അച്ചൻ മെയ് ലക്കത്തിലെ തുറന്ന ചർച്ചാവേദിയിൽ 'ആർഭാടങ്ങളും ആനാചാരങ്ങളും അണയട്ടെ, കർതൃഭക്തി ജ്വലിക്കട്ടെ' എന്ന ശീർഷകത്തിൽ എഴുതിയ ലേഖനത്തിനുള്ള പ്രതികരണങ്ങളാണ്. മലങ്കരസഭയുടെ വിവിധ മേഖലകളിൽനിന്നുള്ള പ്രതികരണങ്ങൾ ലഭിച്ചതിൽ, നല്ലൊരു പങ്കും കേരളത്തിനു വെളിയിൽനിന്നായിരുന്നു. ഇത് സൂചിപ്പിക്കുന്ന ഒരു പ്രധാന കാര്യം, സഭയെക്കുറിച്ച് ആത്മാർത്ഥമായി ചിന്തിക്കുന്ന അനേകർ കേരളത്തിനു വെളിയിൽ ഉണ്ടെന്നും, അവരുടെ ജീവിതസാഹചര്യത്തിൽ സഭയുടെ സാന്നിധ്യം അർത്ഥവത്തായിത്തീർന്നിട്ടില്ലെന്നും ആണ്. ലഭ്യമായ പ്രതികരണങ്ങളിൽ പ്രാതിനിധ്യ സ്വഭാവമുള്ള ചിലവയെ മാത്രമേ ഈ ലക്കത്തിൽ ചേർക്കുവാൻ കഴിഞ്ഞിട്ടുള്ളുവെന്നു പറയേണ്ടിയിരിക്കുന്നു. പ്രതികരണങ്ങളിലെ ചില അഭിപ്രായങ്ങളെ ഉൾക്കൊള്ളുവാൻ ബുദ്ധിമുട്ടുള്ളവർ കണ്ടേക്കാം. എങ്കിലും ഒരു തുറന്ന ചർച്ചയിൽ പങ്കുകൊള്ളുവാനും, വ്യത്യസ്ത അഭിപ്രായങ്ങൾ കേൾക്കുവാനും സന്നദ്ധത ഉണ്ടായാലേ ഏതു പ്രസ്ഥാനവും പുരോഗമിക്കൂ.

'ആർഭാടങ്ങളും അനാചാരങ്ങളും' മലങ്കര ഓർത്തഡോക്സ് സഭയിൽ മാത്രമേ ഉള്ളൂവെന്ന മുൻവിധി വേണ്ട. പക്ഷേ, 'എല്ലായിടത്തും ഇതൊക്കെയുള്ളതാണ്' എന്ന സമാധാനം ആത്മഹത്യാപരം ആണു താനും. ഒരു സംഗതിയെ 'ആർഭാട'മെന്നോ, 'ആനാചാര'മെന്നോ തീരുമാനിക്കുന്നതിന്റെ അളവുകോലെന്ത് എന്നും അവധാനപൂർവ്വം ചിന്തിക്കേണ്ടിയിരിക്കുന്നു.

ആരാധനയിലെ ഭാഷാരംഗത്തും, സഭയിലെ ആചാരാനുഷ്ഠാനങ്ങളിലുമാണ്, മേല്പറഞ്ഞ ലേഖനത്തിൽ 'ആർഭാട' 'അനാചാര' സൂചനകൾ കാണുന്നത്. ആരാധനയെ സംബന്ധിച്ചു പറയുമ്പോൾ ഭാഷാരംഗത്തു മാത്രമല്ല ശ്രദ്ധിക്കേണ്ടതെന്നു തോന്നുന്നു. 'പരിഭാഷ'കൊണ്ട് തൃപ്തിയടയേണ്ട കാലമല്ല ഇത്. ആരാധനയുടെ അനുഭവത്തിൽ നിന്നുരുത്തിരിയുന്നതും, ജീവിതഗന്ധിയായതുമായ ആരാധനക്രമങ്ങൾ തന്നെ ഉണ്ടാകണം.

ആരാധനക്രമങ്ങൾ ഉണ്ടാകുകയെന്നത് ഒരു 'തട്ടിക്കൂട്ടൽ' പ്രക്രിയയല്ല. ഒരാളെ കൺവീനറായി നിയമിച്ചാൽമാത്രം ആരാധനാപരിഷ്ക്കരണം നടക്കുകയില്ല. ഒരു സ്ഥിരം സംവിധാനമായിട്ട്, സമയം കൊടുത്ത്, ഫണ്ടു കണ്ടെത്തി, ആവശ്യമായ അന്തർഘടന (Infra - Structure) ഉണ്ടായാലേ ഇതു സാധിക്കൂ. സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ ചിലതിനെയൊക്കെ സുന്നഹദോസ് തലത്തിൽതന്നെ, തീരുമാനമെടുത്ത് നിരോധിക്കേണ്ടതായിട്ടുണ്ട്. ചിലർക്കൊക്കെ 'സംതൃപ്തി' നൽകുന്നുവെന്നോ, പള്ളിക്കും സ്വയമായും ആദായം ഉണ്ടാക്കുന്നുവെന്നോ വിചാരിച്ചാൽ, സംതൃപ്തിയും ആദായവും നൽകുന്ന മററു പലതുംകൂടി സാദ്ധ്യമല്ലേ എന്നു ചോദിക്കേണ്ടതായി വരും.

രോഗം നിർണ്ണയിക്കുവാൻ വൈകിപ്പോയാൽ അപകടമാണ്. വൈദ്യന് ചികിത്സയല്ല പ്രധാനം എന്നു വന്നാൽ അധാർമ്മികമാണ്.

ജെ. കെ.




**-ബസീലിയൻ-**

## വാങ്ങിപ്പിന്റെ ശേഷം രണ്ടാം ഞായർ: ആഗസ്റ്റ് 29

(ലൂക്കൊ. 11:14–26)

സാത്താൻ! ആയുധംധരിച്ച് അരമന കാക്കുന്ന ബലവാൻ. എന്നാൽ അവനിലും ബലവാനാണ് കർത്താവ്. സാത്താനെ ജയിച്ച്, അവന്റെ സർവായുധവർഗ്ഗം പിടിച്ചുപറിച്ച് കൊള്ള പകുതി ചെയ്യാൻ കഴിവുള്ളവൻ. സാത്താനെ ഉപേക്ഷിച്ച് മിശിഹായെ സ്വീകരിച്ചിട്ടുള്ള വിശ്വാസികൾ കർത്താവിന്റെ അനുകൂലികളത്രെ. അവൻ അടിച്ചുവാരി അലങ്കരിച്ച ഭവനത്തിനു തുല്യം. ആ ഭവനത്തിന്റെ അധികാരി ക്രിസ്തുതന്നെ. (എബ്രാ. 3:6).എങ്കിലും മാനുഷികമായ ബലഹീനതകളും പാപങ്ങളും സംഭവിക്കുമ്പോൾ ശരിയായി കുമ്പസാരിച്ചും, വി. കുർബ്ബാനയിലൂടെ ക്രിസ്തുവിന്റെ സാന്നിദ്ധ്യം അനുഭവിച്ചും, കള്ളൻ അകത്തു കയറാൻ അവസരം കൊടുക്കാതവണ്ണം കാത്തുസൂക്ഷിക്കേണ്ടിയിരിക്കുന്നു. മോഷ്ടിപ്പാനും അറുപ്പാനും മുടിപ്പാനുമല്ലാതെ കള്ളൻ വരുന്നില്ല എന്നുണ്ടല്ലൊ (യോഹ. 10:10). സാത്താൻ നമ്മെ ചിതറിക്കാതിരിക്കാൻ കർത്താവിന്റെ ശരീരരക്തങ്ങളോടു ചേർക്കപ്പെടുകയാണാവശ്യം.

''വരുവാനിരിക്കുന്നവൻ നീയോ? അതോ ഞങ്ങൾ മറ്റൊരുവനെ കാത്തിരിക്കണോ? '' യോഹന്നാൻ സ്നാപകന്റെ ശിഷ്യന്മാർ യേശുവിനോടു ചോദിച്ചു. യേശുവിൽനിന്നും അവർ കണ്ടതും രുചിച്ചറിഞ്ഞതുമായ അത്ഭുതങ്ങളും വചനമാധുരിയും ജയിലിൽവെച്ചു മനം കുളിർക്കെ കേട്ടും, ദൈവരാജ്യത്തിന്റെ ആഗമനത്തിൽ സന്തോഷിച്ചും ഇരിക്കുമ്പോഴാണ് ഹെരോദാവിന്റെ ദാസന്മാർ അവന്റെ തല അരിഞ്ഞെടുത്തത്. യോഹന്നാൻ സ്നാപകന്റെ ശിരഛേദനത്തിന്റെ ഓർമ്മയിൽ നമ്മുടെ ഹൃദയവും ക്രിസ്തുവിനെക്കൊണ്ടു മാത്രം നിറയട്ടെ! നമ്മുടെ പ്രമോദം അവനിൽ മാത്രമായിരിക്കട്ടെ! സാത്താൻ ഇനി നമ്മിൽ കൂടുകെട്ടാതിരിക്കട്ടെ!

## വാങ്ങിപ്പിന്റെ ശേഷം മൂന്നാം ഞായർ: സെപ്റ്റംബർ 5

(മത്താ. 17:22–27)

19 വയസ്സിനുമേൽ പ്രായമുള്ള ഓരോ യിസ്രയേല്യനും ദൈവാലയത്തിലെ ചിലവുകളുടെ നിർവഹണത്തിനുവേണ്ടി ദ്വിദ്രഹ്മപ്പണം തലവരിയായി കൊടുക്കേണ്ടതുണ്ട്. ഭൂമിയിലെ രാജാക്കന്മാർപോലും അന്യരോടല്ലാതെ പുത്രന്മാരിൽനിന്നും കരം വാങ്ങാറില്ല. ദേവാലയത്തെക്കാൾ വലിയവനും, ദേവാലയത്തിന്റെ അധിപനുമായ കർത്താവ് സത്യത്തിൽ കരം കൊടുക്കേണ്ടതില്ല. എങ്കിലും യിസ്രയേൽ ജനങ്ങളുടെ ഇടയിൽ ഇടർച്ച വരുത്താനാഗ്രഹമില്ലാത്തതുകൊണ്ട് പൊതുവായ വ്യവസ്ഥയെ അവൻ മാനിക്കുന്നു. കർത്താവ് മുൻവർഷങ്ങളിലും കരം കൊടുത്തിരുന്നതുകൊണ്ടാണ്, നിങ്ങളുടെ ഗുരു കരം കൊടുക്കുന്നില്ലേയെന്നു ചോദിച്ചപ്പോൾ പത്രോസ് ഉറപ്പോടെ ഉവ്വ് എന്നു പറഞ്ഞത്. ക്രിസ്തുവിൽ വിശ്വസിച്ച് അവനെ കൈക്കൊള്ളുന്ന ഏവരും ദൈവമക്കളായിത്തീരുന്നു. അങ്ങനെ ദൈവമകനായിത്തീർന്ന പത്രോസിനുവേണ്ടിയും കരം കൊടുക്കാൻ കർത്താവുതന്നെ പണം കണ്ടെത്തുന്നതായി കാണാം. പക്ഷേ ആ പണം മത്സ്യത്തിന്റെ വായിൽനിന്നെടുക്കാനും, ദേവാലയത്തിൽ നല്കാനും നിയോഗിക്കപ്പെട്ടതും പത്രോസ്തന്നെ.

മീൻ പിടിച്ചുനടന്ന പത്രോസ് ഇനി മനുഷ്യനെ പിടിക്കുന്നവൻ ആകും എന്നു കർത്താവ് പറഞ്ഞിരുന്നു. മത്സ്യം സമുദ്രത്തിൽ കിടക്കുന്നതുപോലെ, പാപസമുദ്രത്തിൽ മുങ്ങിക്കിടക്കുകയാണ് മനുഷ്യൻ. പ്രേഷിതവൃത്തിയാകുന്ന ചൂണ്ടയുപയോഗിച്ച് അവനെ പിടിക്കണം. രക്ഷിക്കപ്പെട്ട് ശിഷ്യഗണത്തോട് (സഭ) ചേരുന്ന മനുഷ്യനിൽ കണ്ടെത്തുന്ന ചതുർദ്രഹ്മപ്പണം ദൈവീകദാനമായി നമുക്കു ലഭിച്ചിരിക്കുന്ന നാലു സുവിശേഷങ്ങളത്രെ. ലഭിച്ച സത്യത്തെ സഭയാകുന്ന ദൈവാലയത്തിന്റെ ആത്മീക നവോത്ഥാനത്തിനുവേണ്ടി നാം കർത്തൃനാമത്തിൽ സമർപ്പിക്കുന്നതാണ്, കർത്താവിനും പത്രോസിനുംവേണ്ടി കരം കൊടുക്കുവാൻ പറഞ്ഞതിന്റെ ആത്മീകാർത്ഥം.

കന്യാവ്രതത്തിനു ഭംഗം വരാതെ മറിയ പുത്രനെ പ്രസവിച്ചെങ്കിലും, മോശെയുടെ ന്യായപ്രമാണപ്രകാരമുള്ള ശുദ്ധീകരണകാലംവരെ അവൾ ദൈവാലയത്തിൽ പോകാതിരുന്നു. ശുദ്ധീകരണകാലം കഴിഞ്ഞ് അവൾ പൈതലുമായി ദൈവാലയത്തിൽചെന്ന് നിയമാനുസരണം ചെയ്യേണ്ടവ ചെയ്തു (ലൂക്കൊ. 2:22–24). അവൾ അശുദ്ധയായിരുന്നില്ല; പക്ഷേ, യിസ്രയേലിൽ ഇടർച്ചവരുത്താതിരിക്കാൻ അനുഷ്ഠിച്ച നിയമനിർവ്വഹണമായിരുന്നു അത്. മാതാവിനെ ഓർക്കുന്ന ഈ നാളുകളിൽ മാതാവിനെപ്പോലെയും ക്രിസ്തുവിനെപ്പോലെയും നാമും നിയമപ്രകാരം വർത്തിച്ച് ദൈവീകനീതിയിൽ സന്തോഷിക്കുന്നവരാകണം.

## വാങ്ങിപ്പിന്റെ ശേഷം നാലാം ഞായർ: സെപ്റ്റംബർ 12

(മത്താ. 5:38–48)

കയ്യൂക്കിന്റെകാലം, നിയമത്തിന്റെ കാലം, സ്നേഹത്തിന്റെയും സഹനത്തിന്റെയും കാലം ഇങ്ങനെ മൂന്നു കാലങ്ങളായി ചരിത്രത്തെ വേർതിരിക്കാം. കയീൻ ഹാബേലിനെ കൊന്നതും, സോദോംഗോമോറാതുടങ്ങിയ രാജ്യങ്ങളെ കൊള്ളയിട്ട രാജാക്കന്മാരെ 318 അഭ്യാസികളുമായി ചെന്ന് അബ്രഹാം കീഴടക്കിയതും മററും കയ്യൂക്കിന്റെ പ്രാധാന്യത്തെയാണ് കാണിക്കുന്നത്. ബലവാൻ ബലഹീനനെ ഭരിച്ചിരുന്ന ന്യായപ്രമാണത്തിനു മുമ്പുള്ള കാലമായിരുന്നു അത്. മോശെയുടെ കാലംമുതൽ വ്യവസ്ഥിതി മാറി. ന്യായപ്രമാണം ലഭിക്കുകയും നിയമത്തിനു പ്രാബല്യം സിദ്ധിക്കുകയും ചെയ്തു. ഒരുവൻ ഒരു തെററു ചെയ്താൽ അതേ പ്രവൃത്തിതന്നെ അവനു ശിക്ഷയായി നല്കുക. കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല് തുടങ്ങിയവ. അങ്ങനെ കയ്യൂക്കിനോടുള്ള ഭയം മാറി ജനം നിയമത്തിനു വിധേയപ്പെടാൻ തുടങ്ങി. യേശുക്രിസ്തുവിന്റെ കാലം മുതൽ സ്നേഹത്തിനും സഹനത്തിനും പ്രാധാന്യം ലഭിച്ചുതുടങ്ങി. തിന്മയെ നന്മകൊണ്ട് തോല്പിക്കുക; വലത്തെ ചെകിത്തടിക്കുന്നവനു മറേറതും കാണിച്ചുകൊടുക്കുക; വസ്ത്രം എടുപ്പാൻ ഇച്ഛിക്കുന്നവനു പുതപ്പുംകൂടി വിട്ടുകൊടുക്കുക; ഉപദ്രവിക്കുന്നവനുവേണ്ടി പ്രാർത്ഥിക്കുക. നാം ക്രിസ്തുവിന്റെ ശത്രുക്കളായിരിക്കുമ്പോൾതന്നെ നമുക്കുവേണ്ടി മരിച്ച് നമ്മോടു സ്നേഹം പ്രകടിപ്പിച്ചവനാണല്ലോ കർത്താവ് (റോമ. 5:10). അവനെ മുറുകെപ്പിടിച്ച ശ്ലീഹന്മാരും സഹദേന്മാരും മററു സകല വിശുദ്ധരും സ്നേഹവും സമാധാനവും കാഴ്ചവെച്ചാണ് ക്രിസ്തീയസഭയെ വളർത്തിയത്. ക്രിസ്തുവിന്റെ ഭാവമുള്ളവരായി സ്നേഹത്തിനു കീഴ്പ്പെട്ട് നമുക്കും സ്വർഗ്ഗീയ പിതാവിനെ മഹത്വപ്പെടുത്താം. നാം സ്നേഹത്തിനും സഹനത്തിനും കീഴ്പ്പെടണമെന്നുള്ളതാണ് സ്വർഗ്ഗീയ പിതാവിന്റെ ഹിതം.

## സ്ലീബാപെരുനാൾ: സെപ്റ്റംബർ 14

ഏകമനുഷ്യനാൽ പാപവും, പാപത്താൽ മരണവും സകല മനുഷ്യരിലും പരന്നിരിക്കുന്നു. അങ്ങനെ മരണമെന്ന ശിക്ഷാവിധിക്ക് നാം അർഹതപ്പെട്ടവരായിത്തീർന്നു. അതിന്റെ പ്രായശ്ചിത്തമായി പാപരഹിതനും ദൈവത്തിന്റെ മഹോന്നത പുത്രനുമായ യേശു, സാക്ഷാൽ നമ്മുടെ പാപശാപങ്ങളെ ഏറെറടുത്തുകൊണ്ട്, കാൽവരിയിലെ ക്രൂശിൽ മരണം വരിച്ചു (2 കൊരി. 5:21). അവന്റെ സ്ലീബാ മരണത്താൽ നമ്മുടെ മരണം മാഞ്ഞുപോയി. അവന്റെ മരണംവരെ ശാപത്തിന്റെ ചിഹ്നമായിരുന്ന സ്ലീബാ അവന്റെ മരണത്തോടെ ജയത്തിന്റെ ചിഹ്നമായിത്തീർന്നു. അവന്റെ ജയമുള്ള സ്ലീബായാൽ നാം രക്ഷിക്കപ്പെട്ടതും അതുകൊണ്ടുതന്നെ. (കർത്താവിന്റെ കുരിശു കണ്ടെടുത്തതിന്റെ ദിനമാണല്ലോ ഇന്ന്).

കുരിശു വരയ്ക്കുക, കുരിശു ധരിക്കുക, കുരിശു വഹിക്കുക, കുരിശു സഹിക്കുക ഇതു നാലും നമ്മുടെ മുഖമുദ്രയായിരിക്കട്ടെ. യെരുശലേം നഗരത്തിൽ നടക്കുന്ന മ്ലേച്ഛതകൾ നിമിത്തം നെടുവിർപ്പിട്ടു കരയുന്ന പുരുഷന്മാരുടെ നെററിയിൽ ഒരു അടയാളംഇടുക എന്ന് ദൈവദൂതനോട് കല്പിച്ചതായി വായിക്കുന്നു(യെഹ.9:4). ഫിനീഷ്യൻ ലിപിമാലയിലെ 'താവ്' എന്ന അക്ഷരം(X) അടയാളമായി ഇടണമെന്നാണ് എബ്രായവേദഗ്രന്ഥത്തിൽ എഴുതിയിരിക്കുന്നത് 'താവ്' കുരിശിന്റെ ആകൃതിയാണ്. നമ്മുടെ ഹൃദയങ്ങളിൽ അവന്റെ കുരിശ് വെന്നിക്കൊടിയായി പരിലസിക്കട്ടെ. വി. പൗലോസിനെപ്പോലെ നമുക്കും സ്ലീബായിൽ പ്രശംസിക്കാം.

## സ്ലീബായ്ക്കുശേഷം ഒന്നാം ഞായർ: സെപ്റ്റംബർ 19

(മത്താ. 5:1–12)

കർത്താവിന്റെ ശ്രുതി സുറിയയിൽ ഒക്കെയും പരന്നു. നാനാവ്യാധികളാലും ബാധകളാലും വലഞ്ഞവരും ഭൂതഗ്രസ്തരും ചന്ദ്രരോഗികളും ഇങ്ങനെ സകലവിധ ദീനക്കാരും അവന്റെ അടുക്കൽ വന്നു (മത്താ. 4:24–25). ഇപ്രകാരം വലിയൊരു പുരുഷാരം അവനെ പിന്തുടരുന്നതു കണ്ടാണ് ക്രിസ്തു മലമേൽ കയറിയത്. അവൻ ഇരുന്നശേഷം അടുക്കൽ ചെന്നത് ശിഷ്യന്മാരായിരുന്നു. അവരോട് അവൻ സംസാരിച്ച ഭാഗമാണ് പർവ്വതപ്രസംഗമായി നാം ധ്യാനിക്കുന്നത്. പുരുഷാരത്തിനുവേണ്ടിയാണ് പ്രസംഗമെങ്കിലും ശിഷ്യന്മാരിൽക്കൂടി നല്കുക എന്നതാണ് ലക്ഷ്യം. ക്രിസ്തുവിന്റെ വചനങ്ങളെ പുരുഷാരത്തിനു വ്യാഖ്യാനിച്ചുകൊടുക്കാനും, അവരെ സ്വർഗ്ഗരാജ്യത്തിലേക്കാനയിക്കാനും സഭയ്ക്കു ചുമതലയുണ്ട്.

കർത്താവിന്റെ ഗിരിപ്രഭാഷണത്തിലെ ആമുഖവാക്യങ്ങളായ 'അഷ്ടസൗഭാഗ്യങ്ങൾ' ആധുനികകാലത്തും സൗഭാഗ്യങ്ങൾതന്നെയാണോ എന്ന് പരിശോധിക്കുന്നതു കൊള്ളാം. ശരീരത്തിന്റെ സമ്പന്നതയെക്കാൾ, ആത്മാവിൽ ദരിദ്രാവസ്ഥ ഇഷ്ടപ്പെടാനിന്ന് ആരുണ്ട്? ദുഃഖം നീക്കുവാനാണല്ലോ, 'വചനോത്സവ'ങ്ങൾപോലും ലക്ഷ്യം വച്ചിരിക്കുന്നത്. സൗമ്യതയുള്ളവർക്ക് ന്യായമായിട്ടുള്ള 'ഭൂമി'പോലും കയ്യേറിപ്പോകുന്നു. നീതിക്കു വിശന്നു ദാഹിക്കുന്നവർ, ''പട്ടിണി മരണം'' അടയുകയല്ലാതെ അവരെ ഗൗനിക്കുന്ന മനസാക്ഷി എന്നേ മരിച്ചുപോയി! കരുണയുള്ളവർക്ക് 'മണ്ടന്മാർ' എന്നമുദ്രയിടപ്പെടുകയല്ലാതെ കരുണ ലഭിക്കുന്ന കാലമെവിടെ? 'ഹൃദയശുദ്ധി',

(ശേഷം 36–ാം പേജിൽ)

# ചർച്ചാവേദി

'മലങ്കരസഭ' മാസികയുടെ മെയ് മാസ ലക്കത്തിൽ പ്രസിദ്ധീകരിച്ച ഫാ. തോമസ് ചക്കിട്ടടത്തിന്റെ 'ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ! കർതൃ ഭക്തി ജ്വലിക്കട്ടെ' എന്ന ലേഖനം കൂലംകഷമായി ചർച്ചാവിധേയമായതിൽ സന്തോഷമുണ്ട്. ആ ലേഖനത്തിന് ലഭിച്ച പ്രതികരണങ്ങൾ ഈ ലക്കത്തിൽ ചേർത്തിരിക്കുന്നു. 'മലങ്കരസഭ' മാസിക ശ്രദ്ധാപൂർവ്വം വായിക്കപ്പെടുന്നു എന്നുള്ളതിന് ഒരു തെളിവുകൂടിയാണ് ഇത്. പ്രതികരണം രേഖപ്പെടുത്തിയ എല്ലാവർക്കും നന്ദി.

— പത്രാധിപർ.

# ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ

## സി. കെ. കൊച്ചുകോശി I.A.S.

നമ്മുടെ ആരാധനയിലും ആചാരത്തിലും മററും ചില പരിഷ്ക്കാരങ്ങൾ വേണം എന്ന അഭിപ്രായം പ്രകടിപ്പിച്ചുകൊണ്ട് ഒരു പുതിയ ചർച്ചാവേദി ''മലങ്കരസഭ''യിൽ തുറന്നിരിക്കുകയാണല്ലോ. കുറേ വർഷങ്ങൾക്കുമുമ്പ് ഈ വിഷയത്തേപ്പററി ഞാൻ ചില ലേഖനങ്ങൾ മലങ്കരസഭയിൽതന്നെ എഴുതിയിരുന്നു. അതിൽ ഊന്നിപ്പറഞ്ഞിരുന്ന ചില കാര്യങ്ങളിലൊന്ന് മാററങ്ങൾക്കു വേണ്ടി മാത്രം മാററം വരുത്തിക്കൂടാ, എന്നതായിരുന്നു. പല ക്രൈസ്തവ സഭാവിഭാഗങ്ങളിലേയും പള്ളി ശുശ്രൂഷകൾ കണ്ടിട്ടുള്ള നിഷ്പക്ഷമതിയായ ഏത് വിശ്വാസിക്കും ഓർത്തഡോക്സ് സഭയിലെ വിശുദ്ധ കുർബ്ബാന (യാക്കോബായ റീത്ത് ഉൾപ്പടെ) ലോകത്തിലേക്കും ഏററവും മനോഹരവും മനസ്സലിയിക്കത്തക്കതുമായ ശുശ്രൂഷക്രമം ആണെന്ന് നിസ്സംശയം തോന്നും. ഇതിന്റെ രഹസ്യം എന്താണെന്ന് ചോദിച്ചാൽ അത് ദൈവപ്രചോദിതമായി വി. യാക്കോബ് നാൽ വിരചിതമായതാണെന്നും അതിലെ സ്വർഗ്ഗീയ സംഗീതം, ജനപങ്കാളിത്വം, ആശയമാധുരി Mysticism ഇവയെല്ലാം മാനുഷിക ഉപാധികൾക്കപ്പുറമുള്ളവയാണെന്നും തന്നേയായിരിക്കും മറുപടി. അങ്ങനെ അതിസുന്ദരമായ ഒരു ആരാധന ക്രമത്തെ ഓരോന്നു പറഞ്ഞ് കൂടുതൽ ''നന്നാക്കാൻ'' ശ്രമിക്കുന്നത് അത്ര നീതീകരിക്കത്തക്കതല്ല എന്ന് ആദ്യമേ പ്രസ്താവിച്ചുകൊള്ളട്ടെ. ചില വിമർശകർ പറയുന്നതുപോലെയുള്ള ബുദ്ധിമുട്ടുകൾ ഒന്നുംതന്നെ വിശുദ്ധ കുർബ്ബാനയിൽ യഥാർത്ഥമായി പങ്കുകൊള്ളുന്നവർക്ക് തോന്നുന്നില്ല. ഏതാനും ചില ചിന്തകന്മാരുടെ താല്ക്കാലിക അഭിപ്രായത്തെ മാനിച്ച് ഇന്ന് ആരാധനയിൽ ചില മാററങ്ങൾ നാം വരുത്തിയാൽ കുറേ നാൾ കഴിയുമ്പോൾ ഇതിലും കൂടുതൽ വ്യത്യാസങ്ങൾ വേണം എന്ന മുറവിളികൾ പുതിയ തലമുറയിലെ ചില ചിന്തകന്മാരിൽ നിന്നും ഉണ്ടായെന്നിരിക്കും. ഫാദർ തോമസ് പറഞ്ഞ ഉദാഹരണംതന്നെയെടുക്കാം—ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന പ്രാർത്ഥന. വാസ്തവത്തിൽ ഇതിനെ ഹിന്ദുമതത്തിലെ ഗായത്രി മന്ത്രത്തോട് ഉപമിക്കാവുന്നതാണ്. ഒരു കാൽശതാബ്ദത്തിന് മുമ്പ്വരെ മലങ്കരയിലെമ്പാടും ''ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു'' എന്നും ''ആകാശത്തിലുള്ള ബാവാ'' എന്നും മററുമുള്ള വാചകങ്ങളായിരുന്നു എല്ലായിടത്തും ഉപയോഗിച്ചുകൊണ്ടിരുന്നത്. വേറെ ആരെയോ അനുകരിച്ചുകൊണ്ട് ഇതു രണ്ടും ''ദൈവമേ നീ പരിശുദ്ധനാകുന്നു'' എന്നും ''സ്വർഗ്ഗസ്ഥനായ പിതാവേ'' എന്നും സംസ്കൃതീകരിച്ചു. ഇന്നും പഴയ രൂപത്തിൽ പ്രാർത്ഥിക്കുന്നവർ ധാരാളമുണ്ട്. ഈ ലേഖകന്റെ അഭിപ്രായത്തിൽ ഈ രണ്ട് പരിഷ്ക്കാരങ്ങളും മാററങ്ങൾക്ക് വേണ്ടിയുള്ള മാററങ്ങൾ ആയിരുന്നു. കാരണം, ശുദ്ധമുള്ളവനാകുന്നു എന്ന പഴയ രൂപം മാററി പരിശുദ്ധനാക്കിയപ്പോൾ വാസ്തവത്തിൽ നാം ചെയ്തത് ഗീവർഗ്ഗീസ് സഹദായെപോലെയോ വി. ലയോളായെപോലെയോ, പരുമല തിരുമേനിയെ പോലെയോ ഉള്ള ഒരു പരിശുദ്ധനായി സർവ്വശക്തനായ ദൈവത്തെ തരം താഴ്ത്തുകയായിരുന്നു. ശുദ്ധമുള്ളവനാകുന്നു എന്ന പ്രയോഗത്തിലെ ''ഉള്ളവൻ'' ''ഉണ്മ'' എന്ന ബൃഹത്തായ ആശയങ്ങൾ ഗ്രഹിക്കാതെ സംസ്കൃതപദമായ ''പരിശുദ്ധൻ'' നാം കണ്ണടച്ചുകൊണ്ട് സ്വീകരിക്കുകയായിരുന്നു. ഇപ്പോൾ ''നീ'' എന്നതും മാററി ''അങ്ങ്'' എന്ന പദം ചേർക്കുന്നതിനുള്ള ഒരു പുതിയ ഭേദഗതി

അവതരിപ്പിച്ചിരിക്കുകയാണ്. ഇതുകൊണ്ടൊന്നും പ്രാർത്ഥനയുടെ അന്തസത്ത മാറുന്നില്ല. പക്ഷേ, പൂർവ്വിക പിതാക്കാന്മാർ ഈശ്വര പ്രചോദനത്തോടുകൂടി എഴുതിയ വാചകങ്ങൾ, തൽക്കാലിക ബുദ്ധികൊണ്ട് പരിഷ്ക്കരിക്കുവാൻ ശ്രമിക്കുന്നത് ശരിയാണോ എന്ന" ആലോചിക്കണം. ആദ്യം ചോദിക്കേണ്ടത് ഏതെങ്കിലും ഒരു മാററം വാസ്തവത്തിൽ അത്യാവശ്യമാണോ എന്നാണ്. പല പഴയ പദപ്രയോഗങ്ങളിലും അന്തർലീനമായി കിടക്കുന്ന അഗാധസത്യങ്ങൾ ഉപരിപ്ളവ ബുദ്ധിയിൽക്കൂടി ആലോചിച്ചാൽ വെളിവാകുകയില്ല. ഉദാഹരണമായി സിംഹാസനസ്ഥനായ ഒരു രാജാവിന്റെ ത്രിമാന ബന്ധിതമായ (Three dimentional) ഒരു ഇരിപ്പടത്തിന്റെ പ്രതീതിയുള്ള സ്വർഗ്ഗസ്ഥനേക്കാൾ എത്രയോ കൂടുതൽ infinite ആയിട്ടുള്ള ഒരു പ്രതിരൂപമാണ് സ്ഥലകാല ഗണനകൾക്കതീതമായി അനന്തമായ ആകാശത്ത് ''ഉള്ള'' പിതാവായ ഒരു ദൈവത്തിനുള്ളത്. ഇതൊന്നുമാലോചിക്കാതെ, ആകാശവും ബാവായുമൊന്നും വേണ്ട, സ്വർഗ്ഗസ്ഥൻ മതി എന്ന് ശഠിച്ചുകൊണ്ടുള്ള ഒരു ചാട്ടം ആയിരുന്നു നാം ചാടിയത്.

അതുപോലെതന്നെ ദൈവത്തെ ''നീ'' എന്നു വിളിക്കുന്നത് മര്യാദയല്ലെന്നുള്ള സങ്കല്പത്തെപ്പററി ചിന്തിക്കാം. ഈ അഭിപ്രായത്തിലെ സദുദ്ദേശത്തെ ബഹുമാനിക്കുന്നു. ''നീ'' എന്ന ഏകവചനത്തേക്കാൾ ''നിങ്ങൾ'' എന്ന ബഹുവചനമാണ് ബഹുമാനം കാണിക്കുന്നത്. അതിലും കൂടുതലാണ് ''അങ്ങ്'' എന്നുള്ളത് എന്നതിന് സംശയമില്ല, നീ (നിന്റെ) എന്നതും നിങ്ങൾ (നിങ്ങളുടെ) എന്നതുമായ രണ്ടു വാക്കുകൾക്ക് സമാനമായി ഇംഗ്ലീഷിൽ ഉള്ള വാക്കുകളാണ് Thow (Thine) എന്നതും You (Your) എന്നതും. ഫ്രഞ്ച് ഭാഷയിൽ Tu (Ton) ഏകവചനവും Vous (Votre) ബഹുവചനവുമാണ്. ഹിന്ദിഭാഷയിൽ തും (തേരാ) ഏകവചനവും ആപ് (ആപ്കോ) ബഹുവചനവുമാണ്. സുറിയാനിയിലും നീ, നിങ്ങൾ എന്ന വ്യത്യസ്ഥ രൂപങ്ങൾ ഉണ്ട്. എന്നാൽ ലോകത്തിലെ എല്ലാ ക്ലാസിക്കൽ ഭാഷകളിലും പ്രാർത്ഥനകളിൽ ഈശ്വരനെ സംബോധന ചെയ്യുന്നത് ഏകവചനരൂപത്തിലാണ്. ഇത് ഈശ്വരനും മനുഷ്യനും തമ്മിലുള്ള അഖണ്ഡബന്ധത്തെയാണ് സൂചിപ്പിക്കുന്നത്, ഏററവും ലളിതമായ ഉദാഹരണം ഇംഗ്ലീഷിലുള്ള നമ്മുടെ കർതൃ പ്രാർത്ഥനയാണ്. Our Father which art in heaven, hallowed be Thyname They Kindgomcome They will be done on earth as it is in heaven etc. ഇവിടെയെല്ലാം ഏകവചന പ്രയോഗമാണ്. മഹാത്മ ഗാന്ധിക്ക് പ്രിയങ്കരമായിരുന്ന രഘുപതി രാഘവ രാജാറാം എന്ന സ്തോത്ര ഗീതത്തിലും ''ഈശ്വര അള്ളാ തേരേ നാം'' എന്നാണ് പറഞ്ഞിരിക്കുന്നത്. അതായത് ''ഭഗവാനെ നിന്റെ പേര് ഈശ്വരൻ എന്നും അള്ളാ എന്നുമാകുന്നു.'' ആപ്കോ നാം (അങ്ങയുടെ) എന്ന ബഹുവചനമല്ല പ്രയോഗിച്ചിരിക്കുന്നത്. അതിനാൽ നമ്മുടെ പ്രാർത്ഥനകളിലെ പഴയ രൂപംതന്നെയാണ് ശരിയായിട്ടുള്ളത്. ബഹുമാന കുറവിന്റെ പ്രശ്നം ഒന്നുമില്ല. മററ് ചില സഭക്കാർ ''അങ്ങ്'' എന്ന പദം പ്രയോഗിക്കുന്നെങ്കിൽ അത് അവരുടെ പരിമിതമായ അവഗാഹത്തിന്റെ ഫലമെന്നല്ലാതെ അവരെ കുററപ്പെടുത്തേണ്ട ആവശ്യമില്ല.

അതുപോലെതന്നെ ദേവാലയമെന്ന വാക്കും. ദൈവം എന്നും ദേവൻ എന്നുമുള്ള രണ്ട് വാക്കുകളും ഒരു ധാതുവിൽനിന്നുള്ളവയാണ്. അവയുടെ രൂപഭേദത്തിന്റെ പേരിൽ ഒന്നിനെ നിഷിദ്ധമാക്കേണ്ടതില്ല. മാററത്തിന് വേണ്ടി മാത്രം ഒരു പരിഷ്ക്കാരം ആവശ്യമില്ല. വ്യാകരണത്തിലോ ഭാഷയിലൊ കഠിനമായ എന്തെങ്കിലും തെററുണ്ടെങ്കിൽ തിരുത്തുന്നതിന് വിരോധമില്ല. പക്ഷേ, ഇതുപോലും ചില പണ്ഡിതന്മാർ അനുവദിക്കുന്നില്ല. മഹാകവി ഷേക്സ്പീയർ പ്രയോഗിച്ച ''This was the most unkindest Cut of all'' എന്ന വാചകത്തിലെ വ്യാകരണത്തെററ് തിരുത്തപ്പെടാതെ അവശേഷിക്കുന്നു. വളരെ കാലപ്പഴക്കമുള്ള പദപ്രയോഗങ്ങൾ പഴമയുടെ മാററുമായി തുടരുന്നതാണ് പുരാതന സഭകൾക്ക് അഭികാമ്യമായുള്ളത്. എത്രയേറെ പുരോഗതിയുണ്ടായിട്ടും മദ്ധ്യകാലഘട്ടത്തിലെ Thy എന്ന പദമാണ് സായ്പ്പന്മാർ അവരുടെ കർതൃപ്രാർത്ഥനയിൽ ഇന്നും ഉപയോഗിക്കുന്നത്. ഹിന്ദുക്കളും അവരുടെ വേദോച്ചാരണ രീതി അതിന്റെ പ്രാചീനരൂപത്തിൽ തന്നെയാണ് ഇന്നും തുടരുന്നത്. യഹൂദന്മാരും അതുപോലെതന്നെ. പുരാതന സഭയായ ഓർത്തഡോക്സ്കാരും ഇതറിഞ്ഞിരിക്കേണ്ടതാണ്. ആദ്ധ്യാത്മിക കാര്യങ്ങളിൽ എടുത്തുചാട്ടം നന്നല്ല. ഐഹിക കാര്യങ്ങളിൽ ചിലപ്പോൾ അതിന് വിരോധമില്ല താനും.

ആഡംബരം, ആർഭാടം എന്നു പറയുന്നതൊക്കെ ആത്യന്തിക വിശകലനത്തിൽ ആപേക്ഷികങ്ങളാണ് (relative). ഒരാൾക്ക് ആഡംബരം എന്ന് തോന്നുന്നത് മറെറാരാൾക്ക് അത്യാവശ്യമായിരിക്കും. യേശുക്രിസ്തുവിന്റെ പാദാരവിന്ദങ്ങളിൽ പുരട്ടിയ സുഗന്ധതൈലം ആർഭാടചെലവായിപോയി എന്ന് വിമർശിച്ചവരോട് അദ്ദേഹം പറഞ്ഞ മറുപടി മറക്കരുത്. മൂന്നിന്മേൽ കുർബ്ബാനയുംമററും സഭ അനുവദിച്ചിരിക്കുന്ന സ്ഥിതിക്ക് അതിന് ആഗ്രഹവും സൗകര്യവുമുള്ളവർ അത് നടത്തിക്കൊള്ളട്ടെ എന്ന നിലപാടായിരിക്കും നല്ലത്. ആർഭാടങ്ങളുംമററും നിർത്തലാക്കുന്നതിന് രാഷ്ട്രീയരംഗത്ത് സർക്കാരുകൾപോലും ഒരുമ്പെടാത്ത ഈ കാലത്ത് സഭ ആ ചുമതല ഏറെറടുക്കേണ്ട ആവശ്യമില്ല. തന്നേയുമല്ല, നമ്മുടെ കൊച്ചുകേരളത്തിലെ ഏത് വലിയ ആർഭാടവും ബോംബെ, മദ്രാസ്, ഡൽഹി മുതലായ പട്ടണങ്ങളിലെ ആർഭാടങ്ങളുമായി തട്ടിച്ച് നോക്കുമ്പോൾ തുലോം ശുഷ്ക്കങ്ങളായിരിക്കുന്നതായി കാണാം. അതുപോലെതന്നെ രാഷ്ട്രീയം കലർന്ന ഗ്രൂപ്പിസം(groupism)നിയന്ത്രിക്കുന്നതും സഭയുടെ ചുമതലയല്ല. കൈസർക്കുള്ളത് കൈസർക്കും ദൈവ

ത്തിനുള്ളത് ദൈവത്തിനുമായിരിക്കട്ടെ. എല്ലാ കാര്യത്തിലും ആദിമസഭയിലെ ജീവിതലാളിത്യം അനുകരിക്കുവാൻ പ്രയാസമുണ്ട്. കഴിഞ്ഞ രണ്ടായിരം വർഷം മനുഷ്യസംസ്ക്കാരം ക്രമാതീതം പുരോഗമിച്ചിട്ടുണ്ട്. അതനുസരിച്ച് ജീവിതരീതിയും ശാസ്ത്രവും അഭിരുചിയുമെല്ലാം മാറിയിരിക്കുന്നു. മാറാതിരിക്കുന്നത് ഓർത്തഡോക്സ് വിശ്വാസം മാത്രം. അതിന്റെ ആചാരങ്ങളും. ആരാധനയും സംസ്ക്കാര പുരോഗതിയനുസരിച്ച് മാററണമെന്ന് ശഠിക്കുവാൻ പാടില്ല. എന്നാൽ വിശ്വാസത്തിന് ക്ഷതം പററാതെ സാംസ്ക്കാരിക വ്യതിയാനങ്ങൾ വരുത്തുന്നതിൽ പിശകില്ല. ആരാധനാ ഭാഷയിലോ ആചാരത്തിലോ മാററം നിർദ്ദേശിച്ചാൽ അത് അത്യാവശ്യമാണോ എന്ന് ആദ്യം ചോദിക്കണം. അല്ലെങ്കിൽ മാററമില്ലാത്ത ദൈവത്തോടുള്ള ഭക്തിയിൽ മാററം ഉണ്ടാക്കേണ്ട ആവശ്യമില്ലെന്ന് തീർത്ത് പറയണം. നമ്മുടെ സഭയിലെ ചില പഴയ ഗാനങ്ങൾ പരിഷ്ക്കരിച്ചത് മാററത്തിനുവേണ്ടി മാത്രമായിരുന്നുവോ എന്ന് ഈ ലേഖകന് സംശയമുണ്ട്. ബാവായും പുത്രനും എന്നത് മാററി പിതാവിനും പുത്രനുംഎന്നാണ് പലരും ചൊല്ലുന്നത്. അടുത്ത തലമുറയിൽ ഇത് കുറച്ചുകൂടി മലയാളീകരിച്ച് അപ്പനും മോനും എന്നാകുകയില്ല എന്ന് ആരറിഞ്ഞു?

പഴയകാലത്ത് പള്ളികളിൽ വൈദ്യുത പങ്കകൾ ഇല്ലായിരുന്നു. ഇന്ന് അത് ആവശ്യമായാൽ **fans** ഇട്ടുകൊള്ളട്ടെ. **Close circuit T. V.** വേണമെങ്കിൽ വിരോധമില്ല. ഒരു വിശ്വാസിക്ക് അയാളുടെ അപ്പന്റെ ഓർമ്മദിവസം ഗംഭീരമായ ഒരു സദ്യ നടത്തണമെങ്കിൽ നടത്തിക്കൊള്ളട്ടെ. വേറേ ചിലർ അതിനു പകരം സാധുക്കൾക്ക് അന്നദാനം ചെയ്യുവാനാണ് ഇഷ്ടപ്പെടുന്നതെങ്കിൽ അങ്ങനെ ചെയ്തുകൊള്ളട്ടെ. ഇതിലൊന്നും സഭ ഇടപെടരുത്. അതുപോലെതന്നെ പ്രചുരപ്രചാരങ്ങളായ ആരാധന ശൈലികൾ അബദ്ധജഡിലങ്ങളല്ലെങ്കിൽ അവയെ അങ്ങനെ വിട്ടേയ്ക്കുകയാണ് നല്ലത്. നമ്മുടെ ഗാനങ്ങളിൽ കടന്നുകൂടിയിട്ടുള്ള ചില സുറിയാനി പദങ്ങൾ ജനങ്ങൾ മനസ്സിലാക്കുന്നില്ല എന്നും ശുദ്ധ മലയാളപദങ്ങൾ ഉപയോഗിച്ച് പുതിയ പാട്ടുകൾ ഉണ്ടാക്കണമെന്നും ഒരു നിർദ്ദേശം കണ്ടു. സുറിയാനി ക്രിസ്ത്യാനികളുടെ ഗീതങ്ങളിൽ ചില സുറിയാനി പദങ്ങൾഉണ്ടെങ്കിൽ അവയെനിഷ്ക്കാസനം ചെയ്യേണ്ട ആവശ്യമില്ല. ചില വാക്കുകളുടെ അർത്ഥം മനസ്സിലായില്ലെങ്കിൽ നമ്മുടെ അപ്പന്മാരോടു ചോദിച്ച് മനസ്സിലാക്കാവുന്നതേയുള്ളു. ആരാധനയിലുള്ള എല്ലാ വാക്കുകളുടേയും വ്യാപ്തി മനസ്സിലാക്കുന്നതിനേക്കാൾ കൂടുതൽ ആവശ്യം ഫാദർ തോമസ് പറഞ്ഞതുപോലെ കർതൃഭക്തി ജ്വലിക്കുകയാണ് വേണ്ടത്. യഥാർത്ഥ ഭക്തിയിൽ വാക്കുകളേക്കാളും സാഹിത്യത്തേക്കാളും പ്രാധാന്യം വിശ്വാസത്തിനാണ്. പച്ച മലയാളം വാക്ക് ഉപയോഗിച്ചതുകൊണ്ടുമാത്രം ആശയം മനസ്സിലാകണമെന്നില്ല. ഉദാഹരണമായി ദൈവം എന്ന ലളിതമായ വാക്കിന്റെ അർത്ഥം ശരിയായി മനസ്സിലാക്കിയിട്ടുള്ള എത്ര പേർ കാണും. അതിനാൽ അറിവിനേക്കാൾ കൂടുതലായി വിശുദ്ധസഭയ്ക്ക് ആവശ്യമായിട്ടുള്ളത് ഉറച്ച വിശ്വാസമാണ്, നിരുപാധിക വിശ്വാസം. ഒരിക്കൽ ഗ്രീക്ക് കുർബ്ബാനയിൽ പങ്കെടുത്ത എനിക്ക് അതിലെ ഒരു വാചകംപോലും മനസ്സിലായില്ലെങ്കിലും അവിടുത്തെ ദൈവസാന്നിദ്ധ്യം ബോദ്ധ്യപ്പെട്ടു. എല്ലാം മനസ്സിലാക്കി എല്ലാവരേയും പണ്ഡിതന്മാരാക്കുവാനുള്ള ശ്രമം പലപ്പോഴും വ്യർത്ഥമായെന്നിരിക്കും. അറിവിനേക്കാൾ കൂടുതൽ ഊന്നൽ സഭ കൊടുക്കേണ്ടത് വിശ്വാസത്തിനാണ്. അറിവ് വേണ്ടാ എന്ന് ഇതിനർത്ഥമില്ല. കുർബ്ബാന ചൊല്ലിയാലും അർപ്പിച്ചാലും അതു ചെയ്യുന്ന മനസ്സിന്റെ സമീപനമാണ് ദൈവമുമ്പാകെ കൂടുതൽ പ്രാധാന്യം അർഹിക്കുന്നത്. നമ്മുടെ വിശുദ്ധകുർബ്ബാനയിൽ ഹൃദയം തുറന്ന് പങ്കെടുത്താൽ തുടക്കം മുതൽ ഒടുക്കംവരെ സമയം പോകുന്നതുതന്നെ നാം അറിയുകയില്ല. സ്വർഗ്ഗീയ സന്നിധിയിൽ നില്ക്കുന്നു എന്ന ഒരു ഉറച്ച വിശ്വാസമാണ് ആവശ്യം. ഈ വിശ്വാസം നമ്മിൽ വളർത്തുന്നതിന് ഇന്നത്തെ കുർബ്ബാനക്രമം തിർച്ചയായും ഉതകുന്നുണ്ട്. അത് സംഗീതസാമഗ്രികൾകൊണ്ടും സിനിമാ ഈണങ്ങൾകൊണ്ടും വികലമാക്കാതിരുന്നാൽമതി. ഏതായാലും മാററത്തിന്‌വേണ്ടി മാത്രമുള്ള മാററങ്ങൾ സഭയിൽ നിരുത്സാഹപ്പെടുത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. ★

# മാററം അനിവാര്യം

## കല്ലുംപുറത്ത് ഫിലിപ്പ് (സിഡ്നി)

'മലങ്കര സഭ' മേയ് 1993 ലക്കത്തിൽ ഫാദർ തോമസ് ചക്കിട്ടടം എഴുതിയ ലേഖനം നമ്മുടെ സഭാ പിതാക്കൻമാരുടെയും സഭാംഗങ്ങളുടെയും ശ്രദ്ധയിൽ പെടേണ്ടതും അതിലെ നിർദ്ദേശങ്ങൾക്ക് നടപടികൾ സ്വീകരിക്കേണ്ടതുമാണ്.

### ആരാധനയിലെ ഭാഷ

നമ്മുടെ ചില പ്രാർത്ഥനകളിലെയും ഗീതങ്ങളിലെയും ഭാഷ ശുദ്ധ മലയാളമാക്കി, സഭാംഗങ്ങൾക്ക് മനസ്സിലാകുകയും ഭക്തി ഉളവാകുകയും ചെയ്യുന്ന രീതിയിൽ പരിഷ്കരിക്കേണ്ടത് വളരെ ആവശ്യമായ ഒരു സംഗതിയാണ്. ബഹുമാനപ്പെട്ട തോമസ് അച്ചൻ കാണിച്ചിട്ടുള്ള ഉദാഹരണങ്ങൾക്ക് പുറമെ ഇതാ മററു ചിലതും

1. ശുചിയൊടു ശുദ്ധ്യാ ബെസ്ക്കുദിശാ......
   പുക്കു ദ്യാനദ്വാരങ്ങൾ
2. മണ്മയനുദ്യാനത്തിൽ
   തരുനിരയിൽ പോയ് വന്നീടു........
3. ഋജ്ജുമതികൾക്കിരുളിൽ ദ്യുതിയുളവായി
   ദ്യുതിയദയം ചെയ്തെൻ കർത്താവേ.........
4. ദൂതവ്യൂഹം മന്നനു മാനം നൽകാനെത്തി
   ഗബ്രിയേല്യർ രക്ഷകസവിധം കാഹളമൂതി

നമ്മുടെ കർത്താവിന് സംസ്കൃതവും സുറിയാനിയും കൂട്ടികുഴച്ചുള്ള ഭാഷയെ മനസ്സിലാകുകയുള്ളു എന്നു തോന്നിപോകും!

ആരാധനയിൽ ഉപയോഗിക്കുന്ന ഗീതങ്ങൾ ഇമ്പകരമായതും ഭക്തി ഉളവാക്കുന്നതും ആക്കി പരിഷ്കരിക്കേണ്ടതാണ്. അതിന് ഉടനെതന്നെ ഒരു വിദഗ്ദ്ധകമ്മററിയെ നിയമിക്കണം.

### സഭയിലെ ആചാരാനുഷ്ഠാനങ്ങളെപ്പററി

1. നമ്മുടെ സഭയിലെ പണക്കാരുടെയും പള്ളിപ്രമാണികളുടെയും മക്കളുടെ വിവാഹത്തിനും, മാമോദീസായ്ക്കും, വീടുകൂദാശക്കും, ശവഅടക്കത്തിനും മററും മെത്രാച്ചൻമാരുടെ സാന്നിധ്യം ഉണ്ട്. പാവപ്പെട്ടവനും പള്ളിപ്രമാണി അല്ലാത്തവനും മെത്രാച്ചൻമാരെ കിട്ടുകയില്ലല്ലോ. ഈ വലിപ്പചെറുപ്പ വ്യത്യാസം കാണിക്കുന്നത് ക്രിസ്തീയമല്ല. മേല്പറഞ്ഞ ചടങ്ങുകൾ എല്ലാം അതാതു പള്ളികളിലെ അച്ചൻമാർ നടത്തുകയും പരുമലപള്ളി അങ്കണത്തിൽ ഏതാനും മാസങ്ങൾക്കു മുമ്പ് നടത്തിയ കൂട്ടുവിവാഹചടങ്ങുപോലെയുള്ളതിന് മാത്രം മെത്രാച്ചൻമാർ സംബന്ധിക്കുകയും വല്ലപ്പോഴും പാവപ്പെട്ടവരുടെ കൂദാശകൾ നടത്തി കൊടുക്കുകയും ചെയ്താൽ നമ്മുടെ മേല്പട്ടക്കാർ സാധാരണക്കാരൻെറ മഹാപുരോഹിതൻമാരായിരിക്കും.

2. പരിശുദ്ധൻമാരോടുള്ള മദ്ധ്യസ്ഥപ്രാർത്ഥനയെക്കുറിച്ച് ബഹുമാനപ്പെട്ട തോമസ് അച്ചൻ എഴുതിയിരിക്കുന്നത് എത്ര വാസ്തവമാണ്. നമ്മുടെ വിശ്വാസമനുസരിച്ച് പരിശുദ്ധൻമാരുടെ മധ്യസ്ഥതയാണ് നാം അപേക്ഷിക്കുന്നത്. പരിശുദ്ധരോട് നേരിട്ട് പ്രാർത്ഥിക്കുകയും ദൈവത്തേക്കാൾ പ്രാധാന്യം അവർക്കു കൊടുക്കുകയും ചെയ്യുന്ന രീതി ശരിയല്ലെന്ന് സഭാംഗങ്ങൾക്ക് പറഞ്ഞു കൊടുക്കേണ്ടത് ആത്മീയ നേതാക്കൻമാരുടെ ചുമതലയാണ്. പരിശുദ്ധൻമാരുടെ കബറിങ്കൽ നേർച്ചയിടുന്നത് സ്തോത്രകാഴ്ചയാണ്. അല്ലാതെ ലൌകീകമായ കാര്യം സാധിക്കാനുള്ള കൈക്കൂലി അല്ല. പള്ളിപെരുനാൾ, പരിശുദ്ധനോടുള്ള മധ്യസ്ഥ അപേക്ഷിക്കുന്നന്നതിനും (ശുപാർശാർത്ഥന) പരിശുദ്ധൻെറ നല്ല ക്രിസ്തീയജീവിതത്തെക്കുറിച്ച് ഓർമ്മിക്കുന്നതിനും ധ്യാനിക്കുന്നതിനും ഉള്ള അവസരമാണ്. ആ ദിവസത്തെ വി. കുർബാനയിലും തുടന്നുള്ള മധ്യസ്ഥപ്രാർത്ഥനയിലും ധ്യാനത്തിലും സംബന്ധിക്കുന്നവരുടെ എണ്ണം എത്ര വിരളമാണ്. കരിമരുന്നു പ്രയോഗത്തിനും കൊടിമരം നാട്ടുന്നതിനും കഥാ പ്രസംഗത്തിനും ധാരാളം പേരെ കാണും. ലളിതവും പരിശുദ്ധവും ആയ ജീവിതം നയിച്ചിട്ടുള്ള പരിശുദ്ധൻമാരെ നമ്മുടെ പള്ളിപെരുനാളിലുള്ള ചില ചടങ്ങുകൾ പ്രയാസപ്പെടുത്തുകയേ ഉള്ളു. ഈ വിക്രിയകൾക്കുവേണ്ടി പിരിക്കുന്ന പണം പാവപ്പെട്ട സഭാംഗങ്ങളെ സഹായിക്കാൻ ഉപയോഗിച്ചിരുന്നെങ്കിൽ അത് ദൈവത്തെയും പരിശുദ്ധൻമാരെയും സന്തോഷിപ്പിച്ചേനേ.

3. സഭാംഗങ്ങൾ വി. കുർബാന പതിവായി അനുഭവിക്കുകയും അങ്ങനെ നമ്മുടെ കർത്താവുമായി ആത്മീയ സംസർഗ്ഗത്തിൽ ജീവിക്കുകയും ചെയ്യണമെന്ന് സഭ പഠിപ്പിക്കുന്നുണ്ടല്ലോ. പക്ഷേ വി. കുർബാനയിൽ സംബന്ധിക്കുന്നവരിൽ വി. കുർബാന അനുഭവിക്കുന്നവർ എത്ര വിരളമാണ്. പതിവായി വി. കുർബാന അനുഭവിക്കാൻ സഭാംഗങ്ങളെ ഉപദേശിക്കേണ്ടതും പഠിപ്പിക്കേണ്ടതും ആവശ്യമാണ്. ഇതിനുള്ള അടിസ്ഥാനം ചെറുപ്പം മുതലേ ഇടേണ്ടതാണ്. കുട്ടികൾക്കുവേണ്ടി എല്ലാ ഇടവകകളിലും പ്രത്യേക ദിവസങ്ങളിൽ വി. കുർബാന, ധ്യാനം, വി. കുമ്പസാരം ഇതെല്ലാം നടത്തിയാൽ അവരുടെ വിശ്വാസ സ്ഥിരതയ്ക്കും ആത്മീയ വർദ്ധനയ്ക്കും ഇടയാകും.

4. ''ഗ്രൂപ്പിസമേ നിനക്ക് വിട'' ബഹുമാനപ്പെട്ട തോമസ് അച്ചൻെറ ഈ മുദ്രാവാക്യം നമ്മുടെ പല ഇടവകളിലും പറയേണ്ടതാണ്.

# ആരാധനഭാഷ പരിഷ്ക്കരിക്കണം

പി. മാത്യു. (Bikaner)

''ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ....'' എന്ന ഫാ. തോമസ് ചക്കിട്ടടം മലങ്കരസഭ (മെയ് 93) യിൽ എഴുതിയ ലേഖനം വായിച്ചു. വൈദികർ പൊതുവെ പറയാൻ അറച്ചുനിൽക്കുന്ന രംഗത്ത് ബ. അച്ചൻ ധൈര്യസമേതം മുന്നോട്ടു വന്നതിൽ അനുമോദനം അർഹിക്കുന്നു. നമ്മുടെ പ്രാർത്ഥനാക്രമങ്ങളിലും വേദപുസ്തകത്തിലും ഉപയോഗം നിലച്ച ഭാഷാപ്രയോഗങ്ങൾ നിലനിൽക്കുന്നതുകൊണ്ട് അന്യമതവിഭാഗങ്ങളിൽ പെട്ടവർക്കും നമ്മുടെതന്നെ പുതിയ തലമുറക്കാർക്കും അത് ആസ്വദിക്കുവാൻ ബുദ്ധിമുട്ടുണ്ടാകുന്നു എന്ന സത്യം ബന്ധപ്പെട്ടവർ കാര്യമായി പരിഗണിക്കുന്നില്ല. ബ. അച്ചൻ വളരെ വിദഗ്ധമായി ഉദാഹരണങ്ങൾ നിരത്തിക്കാട്ടിയിട്ടുണ്ട്. പ്രത്യേകിച്ചും സംസ്കൃതം മലയാളം സുറിയാനിപദങ്ങൾ കൂട്ടിക്കലർത്തിയുള്ള പ്രയോഗങ്ങൾ. അസഹനീയമായ ഈ ഭാഷാവൈകൃതം ഒഴിച്ചുമാററുന്നതിൽൻ നമ്മുടെ സഭാനേതൃത്വവും ഭാഷാപണ്ഡിതരും കുററകരമായ ഉദാസീനത കാണിക്കുന്നു എന്നു പറയാതിരിക്കാൻ വയ്യ.

വികൃതഭാഷാ ഉടുപ്പണിയിച്ച് പെട്ടിയിൽ അടച്ചുവച്ചിരുന്ന മനോഹരങ്ങളായ പഴയനിയമകഥകൾ അടുത്തകാലത്തു T. V. പരമ്പരയിൽകൂടെ പുറത്തുവന്നപ്പോൾ എത്ര അവജ്ഞയോടെയുള്ള സ്വീകരണമാണ് ലഭിച്ചതെന്ന് നാം ഓർത്തുനോക്കണം. അക്രൈസ്തവർ പോകട്ടെ ക്രൈസ്തവരുടെ കൂട്ടത്തിൽതന്നെ എത്ര ശതമാനം ആളുകൾക്ക് ഈ കഥകൾ സുപരിചിതങ്ങളാണ്? രണ്ടായിരം കൊല്ലങ്ങൾ പഴക്കമുള്ള സഭയും സഭയിലെ എഴുത്തുകാരും പഴയനിയമ കഥകളും ചരിത്രങ്ങളും ആകർഷകരമായി അവതരിപ്പിക്കുവാൻ ഒരിക്കലും കൂട്ടാക്കിയില്ലെന്നതാണു സത്യം. ക്രൈസ്തവസമുദായം ക്രിസ്തുമതത്തോടു ചെയ്ത അപരാധമായേ ഇതിനെ കണക്കാക്കാൻ പാടുള്ളൂ.

അർത്ഥരാഗങ്ങൾക്കു കോട്ടം തട്ടാതെ ആരാധനാക്രമത്തിലെ ഗീതങ്ങൾ ജനങ്ങൾക്കു സ്വീകാര്യമായ ഭാഷയിൽ രൂപപ്പെടുത്തേണ്ട ആവശ്യവും ബ. അച്ചൻ നമ്മുടെ ശ്രദ്ധയിൽപ്പെടുത്തി. നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ കവിതാപാടവമുള്ള ഭാഷാപണ്ഡിതരുടെ സഹകരണം ഈകാര്യത്തിൽ തേടുന്നതു പ്രശ്നപരിഹാരമായി അദ്ദേഹം കാണുന്നു. ലളിതവും സുന്ദരവുമായ ഭാഷയിൽ ഹൃദയത്തിൽ തട്ടിഒഴുകുന്ന ഗീതങ്ങളേ ജനങ്ങൾക്കു പ്രയോജനപ്പെടൂ. ആരെഴുതിയാലും ജനങ്ങൾക്കു ദൈവവുമായി ബന്ധപ്പെടേണ്ടത് ഈ ഗീതങ്ങളിൽക്കൂടെയാണല്ലോ. ഇവിടെ Foot Note വരാൻ പടില്ല. സംസ്കൃതവും മലയാളവും സുറിയാനിയും കൂട്ടിക്കലർത്തി കല്ലുകടിക്കുന്ന അനുഭവവും ഉണ്ടാകരുത്. എഴുതുന്നത് ക്രിസ്ത്യാനിതന്നെ ആയിരിക്കണമെന്നു നിർബന്ധവും പാടില്ല. അല്ലാത്തവരും ഭാഷാപ്രയോഗത്തിൽ നമ്മെ സഹായിച്ചിട്ടുണ്ട്. അതുപോലെ തികച്ചും ഭാരതീയമായ രാഗങ്ങളും നമ്മുടെ ഗീതങ്ങളിൽ കൂടുതലായി സ്വീകരിച്ചു തുടങ്ങരുതോ? നമ്മുടെ ഭാവി തലമുറകൾക്കും അതല്ലെ കൂടുതൽ സ്വീകാര്യം?

ബ. അച്ചൻ ചൂണ്ടിക്കാണിക്കുന്ന പല അനാചാരങ്ങളും വൈദീകരുടെതന്നെ പരോക്ഷമായ പ്രേരണയും സഹകരണവുംകൊണ്ടുണ്ടായതാണെന്നതാണു സത്യം. നിരക്ഷരകുക്ഷിയായ പള്ളിശുശ്രൂഷകൻ സുറിയാനിയാണെന്നു മററുള്ളവർക്കു തോന്നിക്കുന്ന വിധത്തിൽ അർത്ഥമില്ലാത്ത ജല്പനങ്ങൾ നിരന്തരം നടത്തിയാൽ അതു തടയേണ്ടത് വൈദികനല്ലേ?അതുപോലെതന്നെ മണിയടിയുടെ കാര്യത്തിലും. ഇത്തരം പല ദുഷിച്ച നടപടികളും അച്ചന്മാരുടെ സ്വാധീനംകൊണ്ടു മാറേണ്ടതാണ്. അഞ്ചിന്മേൽ കുർബാന വേണമെന്നു പഠിപ്പിച്ചതു വൈദീകരാണ്. അതിൽ സഹകരിക്കുന്നതും വൈദീകരാണ്.

ഓരോ ഭദ്രാസനങ്ങളിലെയും വൈദീകർ ഒന്നിച്ചുകൂടി ഇത്തരം പ്രശ്നങ്ങളെപ്പററി (കൂട്ടത്തിൽ ശമ്പളപരിഷ്കാരത്തെപ്പററിയും ആകാം) ചർച്ച നടത്തി ആവശ്യമെങ്കിൽ പ. സുന്നഹദോസിനെ തീരുമാനങ്ങൾ അറിയിക്കയും സുന്നഹദോസിന്റെ അഭിപ്രായപ്രകാരം പരിഷ്കരണപദ്ധതികൾ തയാറാക്കുകയും പ്രവർത്തനത്തിൽ കൊണ്ടുവരികയും ചെയ്യേണ്ടതാണ്. പക്ഷെ, മുൻകൈ എടുക്കേണ്ടത് വൈദികർതന്നെ.

കുടുംബയോഗങ്ങളുടെ മറപിടിച്ച് Groupism ഉണ്ടാക്കി തലവേദനയുണ്ടാക്കുന്ന കാര്യം ബ.

---

ഗ്രൂപ്പിസം സൃഷ്ടിച്ചു ക്രീസ്തീയ സഹോദരസ്നേഹം ഇല്ലാതെ പ്രമാണികളാകാൻ ശ്രമിക്കുന്നവർ പലരും ഉണ്ട്. വി. കുർബാനയാകുന്ന ബലിയിൽ സംബന്ധിക്കാൻ വരുന്നവരും ബലി അർപ്പിക്കുന്നവരും സഹോദരരോട് നിരപ്പായിട്ടു വന്നെങ്കിലെ ദൈവം ബലി സ്വീകരിക്കുക ഉള്ളു എന്ന് ഓർത്തിരിക്കേണ്ടതാണ്.

ബഹുമാനപ്പെട്ട തോമസ് അച്ചന്റെ ലേഖനം സഭയിൽ കർതൃഭക്തി ജ്വലിക്കാൻ ഇടയാക്കട്ടെ.

—o—

# ഹൃദയപരിവർത്തനമാണ് ആവശ്യം!

ബ്രദർ ബിജു മാത്യു, തമിഴുനാട്

'മലങ്കരസഭ' മെയ്മാസലക്കം ചർച്ചാവേദിയിൽ റവ. ഫാ. തോമസ് ചക്കിട്ടടം എഴുതിയ ''ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടേ! കർതൃഭക്തി ജ്വലിക്കട്ടേ എന്ന ലേഖനം വായിച്ചു. പ്രഥമദൃഷ്ട്യാതന്നെ ആ ലേഖനത്തോടു തോന്നിയ ചില പ്രതികരണങ്ങൾ രേഖപ്പെടുത്തിക്കൊള്ളട്ടെ.

ആ ലേഖനത്തിന്റെ ആമുഖത്തിൽ യേശുക്രിസ്തുവും ശിഷ്യരും അനാർഭാട ജീവിതം നയിച്ചിരുന്നവരായിരുന്നുവെന്നു സൂചിപ്പിച്ചിരുന്നു. യേശുക്രിസ്തുവിന്റെ പ്രവർത്തനങ്ങളിൽ പരിപൂർണ്ണമായ എളിമ നിഴലിച്ചിരുന്നുവെങ്കിലും പ്രവാചകത്വവും രാജത്വവും പൗരോഹിത്യവും തുല്യപ്രസക്തിയോടെ ആവസിച്ചിരുന്ന തന്നിൽ അതിന്റേതായിട്ടുള്ള പ്രൗഢിയും രീതികളും നമുക്കു കാണാൻ കഴിയും. താൻ ഉപയോഗിച്ചിരുന്ന വിലപിടിപ്പുള്ള വസ്ത്രം (യോഹ; 19: 23) താൻ പെസഹ ഭക്ഷണത്തിനു തെരഞ്ഞെടുത്ത വിരിച്ചൊരുക്കിയ വൻമാളിക (ലൂക്കോ: 22:12); തന്റെ ശവസംസ്ക്കാരത്തിൽ ഉപയോഗിച്ചതായ വിലയേറിയ സുഗന്ധദ്രവ്യങ്ങൾ (ലൂക്കോ: 23:56) ഇവയെല്ലാം അതിന് അല്പോദാഹരണങ്ങൾ മാത്രമാണ്. ഇത് ഒരു വാദമോ അബദ്ധചിന്തയോ എന്നതിലുപരി രാജകീയ —പുരോഹിത—പ്രവാചകത്വങ്ങൾ വഹിച്ചിരുന്നതായ യേശുക്രിസ്തു അന്നത്തെ സാമൂഹിക സാംസ്ക്കാരിക നിലയ്ക്കനുസരിച്ചുള്ള ഒരു ജീവിതം അനുവർത്തിച്ചുവന്നിരുന്നുവെന്നുള്ളതാണ്. ഈ രാജത്വവും പ്രവാചകത്വവും പൗരോഹിത്യവും വഹിക്കുന്നതായ സഭയും, അതിന്റെ സമകാലീനാനുഭവത്തിലുള്ള ചില പരിഷ്ക്കാരങ്ങളും ആർഭാടങ്ങളും സ്വീകരിക്കുന്നത്, അവ നിയന്ത്രണാധീനമെങ്കിൽ സ്വീകാര്യമല്ലേ?

## 1. ആരാധനയിലെ ഭാഷാരംഗം

വി. കുർബ്ബാനയുടെ ആരംഭസ്തുതിപ്പിൽ ''ദൈവമേ 'നീ' പരിശുദ്ധനാകുന്നുവെന്നു പറയുന്നതിൽ 'നീ' എന്ന സംബോധന മാററണമെന്നു കണ്ടു. ''സർവ്വ സമ്പൂർണ്ണനും അപരിമേയനും, അനാത്യന്തനുമായ ദൈവത്തെ 'അങ്ങ്' എന്നോ 'താതൻ' എന്നോ വിശേഷിപ്പിച്ചാലും അവന്റെ മഹിമയ്ക്കു തുല്യമാകില്ല. ആ സ്ഥിതിക്ക് ഇതുവരെയും ഉപയോഗിച്ചുവരുന്ന 'നീ' എന്നതും 'നിന്റെ' എന്നതുമായ പ്രയോഗങ്ങൾ മാററി 'അങ്ങ്'' എന്നാക്കിത്തീർത്ത് ആശയക്കുഴപ്പം ഉണ്ടാക്കുന്നതിലും നല്ലത്: 'നീ' എന്നായാലും അ'ങ്ങ്' എന്നായാലും ഹൃദയവിശുദ്ധിയോടുകൂടി വിളിക്കുകയെന്നതാണല്ലോ അനുപേക്ഷണീയമായിട്ടുള്ളത്. ഉദാഹരണമായി രാഷ്ട്രീയ മതത്തലവന്മാരെക്കാണുമ്പോൾ ചില ആളുകൾ വളരെ ഭവ്യമായി ''നേതാവേ'' ഗുരുവേ, സാറേ എന്നൊക്കെ വിളിക്കുന്നതു സർവസാധാരണമായ കാഴ്ചയാണ്. എന്നാൽ ഇവരുടെമനസ്സിൽ ആ പ്രമുഖവ്യക്തികളോടല്പം പോലും ആത്മാർത്ഥതയും സ്നേഹവും ഉണ്ടായിരിക്കുകയില്ലെന്നുള്ളത് ഒരു നഗ്ന സത്യംതന്നെയാണ്". ഇതുപോലെ ആരാധനയിലെ ഒരു വാക്കിന്റെ പരിവർത്തനത്തിലുപരി മനുഷ്യന്റെ ഹൃദയപരിവർത്തനമാണ് അഭിലഷണീയമായിട്ടുള്ളത്. 'നീ,' 'നിന്റെ', 'തന്റെ' തുടങ്ങിയ പ്രയോഗങ്ങൾ ആരാധനയിലെ പദ്യങ്ങളിലും ഗദ്യഭാഗങ്ങളിലും ധാരാളമായി ഉപയോഗിച്ചു കാണുന്നതിനാൽ ഇതിന്റെ മുഴുവൻ മാററം വളരെ സങ്കീർണ്ണവും സാഹസവുമെന്നേ പറയേണ്ടതുള്ളൂ.

## 2. ദേവാലയം:—

ആക്ഷരീകമായി നോക്കുമ്പോൾ ദൈവശക്തി ഉള്ളവരെല്ലാം ദേവന്മാരാണ്. എന്നാൽ 'ദേവന്മാർ എന്നു വിളിക്കപ്പെടുന്നവരെല്ലാം ദേവന്മാരല്ലെന്നുള്ളതാണു സത്യം. ''ക്രിസ്തുദേവൻ''

---

ച്ചൻ ഓർമ്മിപ്പിക്കുന്നു. നമ്മുടെ പല കുടുംബങ്ങളിലും ആവശ്യത്തിൽ കവിഞ്ഞ് പണം അടിഞ്ഞുകൂടുന്ന ഒരു സ്ഥിതിവിശേഷം ഇന്നുണ്ട്. പണംകൊണ്ട് കുടുംബപ്രശസ്തി വർദ്ധിപ്പിക്കുന്നത് എക്കാലത്തും ഉള്ള രീതിയാണ്. ആളും അർത്ഥവുംകൊണ്ട് പകവീട്ടൽ, സ്ഥാനമാനങ്ങൾ കവർന്നെടുക്കൽ, ഇവയൊക്കെ കുടുംബയോഗങ്ങളുടെ പിമ്പിൽ നടക്കുന്ന ചില ദുഷിച്ച പ്രവണതകളാണ്. വൈദികർ കുടുംബത്തിലുണ്ടായിപ്പോയതുകൊണ്ടോ, വലിയ ഉദ്യോഗസ്ഥന്മാർ ഉണ്ടായതുകൊണ്ടോ, ധനം സമ്പാദിച്ചവർ ഉണ്ടായതുകൊണ്ടോ മാത്രം പിൻതലമുറക്കാർക്കും 'കുടുംബസ്ഥിതി' താനെ വന്നുചേരുന്നുണ്ടെന്ന സങ്കല്പവുമായി നടക്കുന്നവരാണ് ഇത്തരം കുടുംബയോഗക്കാരിൽ പലരും. ജീവിതശുദ്ധിയും, ജ്ഞാനതൃഷ്ണയും കുലീനത്വവും (Nobility) ഒന്നും ആവശ്യമില്ലാത്ത ചരക്കുകളായിട്ടുണ്ടിന്ന്. പക്ഷെ, എന്താണു നിവൃത്തി? ഇത്തരക്കാരെക്കൂടാതെ സഭയെവിടെ? ഈ വിഷയവും വൈദികരുടെ കൂട്ടമായ ചർച്ചയ്ക്കു വിഷയീഭവിക്കേണ്ടതുതന്നെ.

—0—

എന്ന വാക്ക് അന്യജാതിക്കാർപോലും സാധാരണ യായി ഉപയോഗിക്കുന്ന ഒന്നാണ്. ദൈവശക്തി അവനിൽ കുടിയിരിക്കുന്നതുകൊണ്ടാണല്ലോ ആ പേര് ലഭ്യമായത്. "ദേവൻ" എന്ന വാക്ക് ഒരു മതവിഭാഗത്തിനും പ്രത്യേകമായി ഉള്ളതല്ലല്ലോ. "ദൈവശക്തിയുള്ളവൻ" എന്നർത്ഥം വരുന്ന ഒരു മലയാളവാക്കു മാത്രമാണത്. ആ സ്ഥിതിക്ക് ദൈവീകശക്തി വസിക്കുന്നതും ദൈവദൂതർ കാവൽ നിൽക്കുന്നതുമായ പ. ബലിപീഠത്തിന് ദേവാലയം എന്ന പേര് അനുയോജ്യംതന്നെയല്ലേ? മറെറാരുദാഹരണം GNB, RSV തുടങ്ങിയ English വേദപുസ്തക പരിഭാഷകളിൽ, യേശുക്രിസ്തുവിന്റെ മരണസമയത്ത് "ദൈവമന്ദിരത്തിന്റെ തിരശ്ശീല രണ്ടായി കീറി എന്നുള്ളതിന് "The curtain of the "temple" was torn in two from top to bottom:" എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. "Temple" എന്ന വാക്കിന് മലയാളഭാഷയിൽ ക്ഷേത്രം അഥവാ ദേവസന്നിധി എന്നല്ലേ ഉപയോഗിച്ചുവരുന്നത്? ഈ സ്ഥിതിക്ക് "യരൂശലേം ദേവാലയം" എന്നതിന് അർത്ഥവ്യത്യാസം ഉണ്ടാവുകയില്ലേ?

ആരാധനാഗാനങ്ങളിൽ വരുത്തണമെന്നു പറഞ്ഞിരിക്കുന്ന മാററവും ഇതുപോലെതന്നെയാണ്. "നാഥാ ദേവാ" എന്നുള്ളിടത്തോ, "സ്തോത്രം തേ ദേവേശാ" എന്നുള്ളിടത്തേ മാററം വരുത്തിയതുകൊണ്ട് തീരുന്ന ഒരു പ്രശ്നമല്ലിത്. 1991-ൽ പ്രസിദ്ധപ്പെടുത്തിയ വി. കുർബാനക്രമത്തിന്റെതന്നെ 23-ാംപേജിൽ "ദേവേശൻ, തൻ നിഴലിൽ........എന്നു ചേർത്തിരിക്കുന്നു. ഇവിടെ "ദൈവത്തിന്റെ"എന്നാണ് അർത്ഥമാക്കിയിരിക്കുന്നതും. കൂടാതെ 36-ാംപേജിൽ "ദേവാഗാരേ" എന്നുള്ളതിന് -സ്വർഗ്ഗം-എന്നാണർത്ഥം കൊടുത്തിരിക്കുന്നത്. അതുപോലെ 75-ാംപേജിൽ ദേവാധീശാ-അധിനാഥൻ (ദൈവമേ) എന്നും രേഖപ്പെടുത്തിയിരിക്കുന്നു. P. 25, P. 82-ൽ "കൃപയെ വിലക്കാത്തോൻ ദേവാ" എന്നും മററും രേഖപ്പെടുത്തിയിരിക്കുന്നതു മാററുകയെന്നത് ഉചിതമാണോ? അങ്ങനെയെങ്കിൽ ശ്ഹീമാ നമസ്ക്കാരത്തിലും മറെറല്ലാ കൂദാശാക്രമങ്ങളിലും മാററം വരുത്തേണ്ടതല്ലേ. ശ്ഹീമാ നമസ്ക്കാരം മലയാളം പതിപ്പിൽ (1989) പേ. 92 തിങ്കം സൂത്താറയിൽ "ഏകാത്മജദേവാ"എന്നു കാണുന്നു. ഏകപുത്രനായ ദൈവമേ എന്നല്ലേ ഇതിന്റെ അർത്ഥം. അതുപോലെ P. 109 (നാഥാദേവാ) ഇങ്ങനെ വളരെയധികം ഭാഗത്തു കാണുവാൻ സാധിക്കും. "ഈശോ" എന്നു ചേർക്കേണ്ടിടത്ത് അങ്ങനെതന്നെ ചേർത്തിട്ടുമുണ്ട്. "ഈശോ നാഥാ വരിക തുണപ്പാൻ" എന്നുള്ളത് ഇതിനുദാഹരണമാണ്. ഈ സ്ഥിതിയിൽ ദൈവം എന്നർത്ഥം വരുന്ന 'ദേവ' എന്ന പദത്തിൽ മാററം വരുത്തേണ്ടതിന്റെ ആവശ്യകത അപ്രസക്തമാണ്.

## 3. വി. കുർബാന 'ചൊല്ലുക' (അർപ്പിക്കുക)

'അർപ്പിക്കുക' എന്നത് നിശബ്ദമായ ഒരു സംഭവത്തെ സൂചിപ്പിക്കാനാണ് മലയാളഭാഷയിൽ സാധാരണയായി ഉപയോഗിച്ചുവരുന്നത്. ഉദാഹരണമായി ഒരാരം ശവകുടീരത്തിൽ പുഷ്പങ്ങരം 'അർപ്പിച്ചു'; ഒരു വിദ്യാർത്ഥി ഓഫീസിൽ അപേക്ഷ 'അർപ്പിച്ചു' തുടങ്ങിയവ നമുക്കു കാണാൻ കഴിയും. എന്നാൽ വി. കുർബാനയെന്നത് പരസ്യപ്രാർത്ഥനകളും പ്രതിവാക്യങ്ങളും ഗാനങ്ങളും, ആഘോഷശബ്ദങ്ങളും അടങ്ങിയതാണല്ലോ. ആ സ്ഥിതിക്ക് 'അർപ്പിക്കുക" എന്നു മാത്രം പറയുന്നത് ഉചിതമാണോ? 'ചൊല്ലുക' എന്നു പറയുന്നതിൽ പൂർണ്ണതയില്ലെങ്കിൽ 'ചെല്ലിയർപ്പിക്കുകയെന്നു പറയുന്നതല്ലേ ഉചിതമായിട്ടുള്ളത്? (സ്തുതിപ്പുകരം 'ചൊല്ലി' ബലി 'അർപ്പിക്കുക').

## 4. സുറിയാനി പദങ്ങൾ

ഇസ്ളാമികമതം അവരുടെ മതഭാഷയായ അറബിക് തങ്ങളുടെ സമുദായത്തിൽപ്പെട്ട എല്ലാവരും പഠിക്കണമെന്നു നിഷ്കർഷിച്ചിരുന്നതുപോലെ, നമ്മുടെ സഭയിൽ പാരമ്പര്യ സഭാഭാഷയായ സുറിയാനി എല്ലാവരും പഠിക്കണമെന്നു നിഷ്കർഷിച്ചിട്ടില്ലാത്ത സ്ഥിതിക്ക്, സുറിയാനി ഭാഷ സഭാംഗങ്ങരംക്ക് ഒരജ്ഞാതഭാഷയായി തുടരുന്നുവെന്നത് ഖേദകരമായ ഒരു സത്യമാണ്. എന്നാൽ ഇതിന്റെ (സുറിയാനി ഭാഷയുടെ) പരിപൂർണ്ണ

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**

താമസിച്ചതിനു ക്ഷമാപണം.
Aji Baby and Miss Jessy Baby.

മായ നിർമ്മാർജ്ജനം കടുംപാതകമല്ലേ എന്ന ചിന്തയിലോ മറ്റോ സുറിയാനിയിലെ ചില വാക്കുകൾ രചയിതാക്കൾ മലയാളപദ്യങ്ങളിൽ പ്രയോഗിച്ചിട്ടുണ്ട്. ഇത് ആരാധനാഗാനങ്ങളിലെ മലയാള വാക്കുകളുടെ ഒരു ശതമാനംപോലുമില്ലെന്നുള്ളതു ശ്രദ്ധേയമാണ്. ഈ സ്ഥിതിക്ക് ആ നാമമാത്ര സഭാപാരമ്പര്യ ഭാഷാവാക്കുകൾ ഗാനങ്ങളിൽനിന്നും നീക്കം ചെയ്യുന്നതിലുപരി അതിന്റെ അർത്ഥം ഇടവകകളിൽ അറിവുള്ളവർ ഒന്നോ രണ്ടോ പ്രാവശ്യം പറഞ്ഞുകൊടുത്തു മനസിലാക്കിക്കുന്നതല്ലേ നല്ലത്?

ബ്രിട്ടീഷ്കാർ ഇന്ത്യയിൽനിന്നും പോയിട്ട് 45 വർഷത്തോളം കഴിഞ്ഞിട്ടും അവരുടെ ഭാഷയായ ഇംഗ്ലീഷ് അന്നുണ്ടായിരുന്നതിന്റെ പതിന്മടങ്ങു പ്രചാരം ഇന്നു പ്രാപിച്ചിട്ടില്ലേ? ഈ അവസ്ഥയിലുള്ള ഭാരതസമൂഹത്തിൽപെട്ട സഭാതലത്തിൽ ഭാഷാപരമായി ഇത്ര ശോഷണം വരുത്തണോ? ഇതിലുപരി പൂർണ്ണമായും മലയാളഭാഷയിലുള്ള ഗാനങ്ങൾ പാടുന്നതുതന്നെ വെറും പ്രഹസനപരമായി അധ:പതിച്ചിട്ടുള്ള ഇന്നത്തെ സ്ഥിതിയിൽ അവയിൽ അല്പം വ്യതിയാനം വരുത്തിയതുകൊണ്ടും ഫലപ്രാപ്തി പ്രതീക്ഷിക്കണ്ട. മറിച്ച്, ആരാധനയുടെ ആത്മീയൗചിത്യത്തെക്കുറിച്ചും ശ്രേഷ്ഠതയെക്കുറിച്ചും അഖില സഭാതലത്തിലുള്ള ആത്മീയോദ്ബോധനമാണ് തികച്ചും അഭികാമ്യമായിട്ടുള്ളത്. ഈ ഉദ്ദേശ്യത്തോടുകൂടി ധാരാളം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ടെന്ന് അവകാശവാദം ഉന്നയിക്കാമെങ്കിലും അവ എത്രകണ്ട് ഇടവകതലത്തിൽ പ്രചുരപ്രചാരം സിദ്ധിച്ചിട്ടുണ്ട് എന്നത് അന്വേഷണവിധേയം തന്നെയാണ്.

## 5. സഭയിലെ ആചാരാനുഷ്ഠാനങ്ങൾ

മണികൾ, മറുവഹസകൾ തുടങ്ങിയ ഉപകരണങ്ങൾ വി. കുർബാനയുടെയും മറ്റു കൂദാശകളുടെ പ്രധാന ഭാഗങ്ങളെ സൂചിപ്പിക്കുന്നതിന് പുരാതനകാലംമുതൽക്കേ ഉപയോഗിച്ചുവരുന്നുണ്ട്. എന്നാൽ ഇവ ഉപയോഗിക്കേണ്ടുന്നതിന്റെ സ്ഥലകാല സന്ദർഭങ്ങൾ തികച്ചും മറന്ന ഒരവസ്ഥയാണിന്നു സംജാതമായിരിക്കുന്നത്. എന്തൊക്കെയോ അലിഖിത മാനദണ്ഡങ്ങൾ ഉപയോഗിച്ചുകൊണ്ട് 'കപ്യാർ ട്രാഫിക്കുക'ളാണ് ഇവ ഇന്നു നിയന്ത്രിച്ചുകൊണ്ടിരിക്കുന്നത്. ഇതിനും ഏക പരിഹാരം പ്രസ്തുത ഉപകരണങ്ങൾ ഉപയോഗിക്കേണ്ടുന്നതിന്റെ ആവശ്യകതയെക്കുറിച്ചും സന്ദർഭങ്ങളെക്കുറിച്ചും പുരോഹിതരോ പരിചയം സിദ്ധിച്ച ശുശ്രൂഷകരോ മറ്റു ശുശ്രൂഷകരെ ബോധ്യപ്പെടുത്തുകയെന്നതാണ്.

## 6. അത്യാഡംബരങ്ങൾ

ഏകന്റെ ശരീരരക്തങ്ങൾ അനുഭവിച്ച് അവനോട് ഏകീകരിക്കുവാനുള്ള ഏക ബലിയുടെ അനുവർത്തനമാണല്ലോ വി. കുർബാന. ഇവിടെ ഒരേ സമയം മൂന്നോ അഞ്ചോ അതിലധികമോ ബലികൾ നടത്തുന്നതുകൊണ്ട് ഫലം അത്രകണ്ടു വർദ്ധിക്കുന്നില്ല. മറിച്ച് ഏക സത്യത്തിന്റെ വിവിധാവർത്തനമെന്നേ ചിന്തിക്കേണ്ടതുള്ളു. ഈ ആവർത്തിപ്പിന്റെ എണ്ണം ധനത്തിന്റെ പെരുപ്പം അനുസരിച്ച് കൂടുന്നത് തികച്ചും ശോചനീയംതന്നെ. 'ഉണ്ണുന്നവനറിയുന്നില്ലെങ്കിൽ വിളമ്പുന്നവനറിയണം' എന്ന പഴമൊഴിപോലെ ഇത്തരം പ്രവണതകൾ സഭാംഗങ്ങളിൽ ഉടലെടുക്കുമ്പോൾതന്നെ അതിനെ ആവശ്യാനുസരണം ക്രമപ്പെടുത്തണമെന്നത് പുരോഹിതസ്ഥാനികളിൽ നിക്ഷിപ്തമായ കടമയാണ്. സഭയിലെ നാമമാത്രം ചില മേൽപ്പട്ടക്കാർ ഇത്തരം അധികബലി സമ്പ്രദായത്തിനോടു വിയോജിപ്പു പ്രകടിപ്പിക്കുന്നുണ്ടെന്നുള്ളത് ആശാവഹമാണ്.

## 7. താക്കോൽദാനം

'ഇടതുകൈ കൊടുക്കുന്നത് വലതുകൈ അറിയരുതെന്നത്'' സത്യം തന്നെ. പക്ഷേ ഇന്നത്തെ സാമൂഹികസ്ഥിതിവച്ചു നോക്കുമ്പോൾ ഇടതു കൊടുക്കുന്നത് വലതുകൈയേക്കൂടി അറിയിച്ചില്ലെങ്കിൽ പിന്നീട് ഇടതുകൈയ്ക്ക് ഒന്നും കൊടുക്കാൻ തോന്നാത്ത അവസ്ഥയാണിന്നു സംജാതമായിരിക്കുന്നത്. ദാനങ്ങളിലും സംഭാവനകളിലും സ്വപ്രസിദ്ധി എന്ന ആഗ്രഹം മാറ്റി ദൈവകാരുണ്യത്തിന്റെയും സ്നേഹത്തിന്റെയും പ്രതിഫലനം എന്ന ആശയം ജനങ്ങളിൽ ഉടലെടുത്തേ മതിയാവൂ.

## 8. പരിശുദ്ധന്മാരോടും വി.കന്യകമറിയാമിനോടുമുള്ള പ്രാർത്ഥന

പരിശുദ്ധന്മാരോടു മദ്ധ്യസ്ഥത അണയ്ക്കുവാൻ മാത്രമേ സഭ പഠിപ്പിക്കുന്നുള്ളുവെങ്കിലും ജനങ്ങൾ ഇക്കാര്യം അവഗണിച്ചുകൊണ്ട് നേരിട്ട് അവരോടു പ്രാർത്ഥിച്ച് മറ്റു സഭാവിഭാഗങ്ങളുടെ വിമർശനങ്ങൾ നേരിടുന്ന ഒരവസ്ഥയാണിന്നു കാണാൻ കഴിയുന്നത്. സഭാപ്രസിദ്ധീകരണങ്ങളായിട്ടുള്ള ചില ശുശ്രൂഷാക്രമങ്ങളിലും എങ്ങിനെയോ ഈ നിലപാട് സ്വീകരിച്ചിട്ടുണ്ടെന്നുള്ളത് അതിശയപരമാണ്. 1987–ൽ പ്രസിദ്ധീകരിച്ച (M.O.C. Publication, KTM) പ. ദൈവമാതാവിന്റെ പെരുനാളിലെ പെങ്കീസക്രമത്തിൽ അവസാനഭാഗത്തു കൊടുത്തിരിക്കുന്ന ലുത്തിനിയകളിൽ ചിലതിൽ [II and VII] പ്രതിവാക്യമായി ''ഞങ്ങളെ സഹായിക്കണമേ'' എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഇത് വളരെയധികം ആശയക്കുഴപ്പം ഉണ്ടാക്കുന്ന ഒന്നാണ്. ഇത്തരം പ്രയോഗങ്ങൾ ഒഴിവാക്കുന്നത് നന്നായിരിക്കുമെന്നു തോന്നുന്നു.

## 9. ഗ്രൂപ്പിസം

സർവസാഹോദര്യവും സമത്വവുംകളിയാടുന്ന ഒരു സ്വർഗ്ഗീയ രാജ്യം കാംക്ഷിക്കേണ്ട ക്രിസ്ത്യാനി ക്രിസ്തീയ മൂല്യങ്ങളെ ബലികഴിക്കുന്ന തരത്തിൽ കക്ഷിരാഷ്ട്രീയത്തിലും ഗ്രൂപ്പി

# ഗ്രൂപ്പിസം ഒഴിവാക്കുക

**സാമുവൽ മാത്യു, ബാംഗ്ളൂർ**

ആരാധനയിലെ ഭാഷാരംഗം, ആചാരാനുഷ്ഠാനങ്ങൾ ഇവയെപ്പററിയുള്ള ഫാദർ തോമസ് ചക്കിട്ടടത്തിൻെറ അഭിപ്രായങ്ങളിൽ ചിലതൊക്കെ സ്വാഗതാർഹമാണെങ്കിലും ചില വിശദീകരണങ്ങൾ നൽകാൻ ആഗ്രഹിക്കുന്നു. നിഷ്പക്ഷമായി ചിന്തിച്ചാൽ സഭാതലത്തിൽത്തന്നെ ചില മാററങ്ങൾ വേണ്ടിയിരിക്കുന്നു.

(1) വി. കുർബാന അർപ്പിക്കുന്ന പുരോഹിതന്മാരിൽ പലരും കഴിയുന്നിടത്തോളം മലയാളം ഉപയോഗിക്കാൻ ഒരുമ്പെടുന്നില്ല. ബാംഗ്ളൂരിലെ ഒരു പള്ളിയിൽ ബ. പട്ടക്കാരൻ ഏവൻഗേലിയോൻ മാത്രം ഇംഗ്ളീഷിൽ വായിച്ചിട്ട് ''നിങ്ങൾക്കെല്ലാവർക്കും സംപ്രീതി ഉണ്ടാകട്ടെ'' എന്നു പെട്ടെന്നു മലയാളത്തിൽ തുടരുമ്പോൾ അരോചകമായിതോന്നി. ചിലരുടെ അഭിപ്രായത്തെ മാനിച്ച് ഇപ്പോൾ അദ്ദേഹം അങ്ങനെ തുടരുന്നില്ല എന്നത് ആശ്വാസകരംതന്നെ. വി. കുർബാനയിലും മററുള്ള എല്ലാ കൂദാശകളിലും പരമാവധി മലയാളം മാത്രം ഉപയോഗിക്കുവാൻ ബ: പട്ടക്കാർക്കു നിർദ്ദേശം നൽകേണ്ടതാണ്.

(2) മുസ്ലീംസമുദായാംഗങ്ങൾ അവരുടെ വി. ഗ്രന്ഥമായ ഖുറാൻ പഠിക്കുന്നതിലേക്കു മാത്രമായി അറബിഭാഷ കുഞ്ഞുങ്ങളെ പരിശീലിപ്പിക്കുന്നു. എന്നാൽ ബാഹ്യകേരള ഇടവകയിൽപെട്ട നമ്മുടെ കുഞ്ഞുങ്ങൾ നമ്മുടെ ആരാധന മനസിലാക്കുവാൻ പാകത്തിൽ മലയാളം പഠിക്കുന്നില്ല. അതിനെ നിരുത്സാഹപ്പെടുത്തുന്നതിനു പകരം സഭാതലത്തിൽനിന്നും ആരാധനാക്രമങ്ങൾ ഇംഗ്ളീഷ് ലിപിയിൽ പ്രസിദ്ധപ്പെടുത്തി മലയാളം ഉപേക്ഷിക്കാൻ പ്രേരിപ്പിക്കുകൂടിയാണ്! ഈ കുഞ്ഞുങ്ങൾ ഇത്തരം പുസ്തകങ്ങളുടെ സഹായത്തോടെ പദ്യങ്ങളൊക്കെ തട്ടിവിടുന്നതു ശ്രദ്ധിച്ചാൽ ഭക്തിനിർഭരമായ ആരാധനയ്ക്കിടയിലും നമ്മൾ അറിയാതെ ചിരിച്ചുപോകും. ഒരു ഉദാഹരണം. ക്രിസ്തുമസ് ഗാനങ്ങൾ പരിശീലിച്ച് കരോളിനു പോയവർ ആലപിച്ച ഒരു ഗാനത്തിലെ രണ്ടു വാക്കുകൾ ''നാഥൻ പിറന്നു'' 'NATHAN PIRANNU' എന്ന് അവർ എഴുതി പഠിച്ചു. അവരിൽ ചിലരിൽക്കൂടി ഈ വാക്കുകൾ പുറത്തു വന്നത് ''നാതാൻ പിരണ്ണു'' എന്നായിരുന്നു! ''മലയാലം കൊരച്ച് കൊരച്ച് അരിയാം'' എന്ന് അഭിമാനത്തോടെ പറയുന്ന ഇവർ മലയാളം ശരിക്കു പഠിച്ചുതന്നെയാണ് ആരാധനകളിൽ സംബന്ധിക്കേണ്ടത്. ഇംഗ്ളീഷ് ലിപിയിൽ പ്രസിദ്ധപ്പെടുത്തി ''ആളെ കൂട്ടുന്ന'' പ്രവണത അവസാനിപ്പിക്കുന്നതല്ലേ നല്ലത്?

(3) തായ്‌വഴികളായി പിരിഞ്ഞു നാനാദേശങ്ങളിൽ ചിതറിപ്പാർക്കുന്ന കുടുംബാംഗങ്ങൾക്കു പരസ്പരം കാണാനും ഓർമ്മ പുതുക്കാനും ഒരു

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mrs. Thankamma Idiculla, Madras.



ഒരു വിശ്വാസി.



Abraham Philip, Kalyan.



Shyla Thomas, Kalyan.

സത്തിലും ഇടപെടുന്ന രീതി തികച്ചും അപലപനീയമാണ്. രാഷ്ട്രീയതലത്തിൽ ''ശോഭിക്കുന്ന'' ചില രാഷ്ട്രീയ വീരന്മാർക്ക് ഇടവകതലത്തിൽ ചില പ്രത്യേക ബഹുമാന പരിഗണനകൾ കൊടുക്കുന്ന രീതിയുംമററും സഭാതലത്തിൽ ഇന്നു കണ്ടുവരുന്നുണ്ട്. മൂല്യാധിഷ്ഠിതമായ ഒരു ഭരണസംവിധാനം രൂപപ്പെടുത്തുവാനും രാഷ്ട്രീയരംഗത്ത് സമൂലമായ ക്രിസ്തീയവത്ക്കരണം സാദ്ധ്യമാക്കിത്തീർക്കുവാനും ഓരോ ക്രിസ്ത്യാനിയും അക്ഷീണം യത്നിക്കേണ്ടത് അവശ്യംവേണ്ട സംഗതിയാണ്. ഇങ്ങനെ, സമാചാരപരവും അനാവശ്യാർഭാട രഹിതവുമായ ഒരു സഭാജീവിതം സഭാംഗങ്ങൾക്ക് അനുഭവവേദ്യമായിത്തീരട്ടെ. ★

# ആരാധനകളുടെ ദൈർഘ്യം കുറയ്ക്കണം

**ഷിബു മാത്യു, തലയിണത്തടം**

ബഹുമാനപ്പെട്ട തോമസച്ചന്റെ, 'ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ കർതൃഭക്തി ജ്വലിക്കട്ടെ' എന്ന ലേഖനം സഭാനേതൃത്വത്തിന്റെയും വിശ്വാസികളുടെയും സത്വരശ്രദ്ധ ആകർഷിക്കാൻ പര്യാപ്തമായിരുന്നു. ദൈവത്തെ 'നീ' എന്നു വിളിക്കുന്ന പ്രാർത്ഥനാരീതി അനുചിതമാണെന്നും 'അങ്ങ്' എന്ന് വിളിക്കുന്നത് യോഗ്യമെന്നും സമ്മതിക്കുന്നു. എങ്കിലും നമ്മെക്കാൾ താണവരെ 'നീ' എന്നു വിളിക്കുന്ന മനോഭാവത്തോടെയല്ലല്ലോ ദൈവത്തെ 'നീ' എന്നു സംബോധന ചെയ്യുന്നത്. ആയതിനാൽ അത് ഓരോ വ്യക്തിയുടേയും മനസ്സുമായി ബന്ധപ്പെട്ടതാണ്. ദേവാലയം എന്നതിനുപകരം ദൈവാലയം എന്ന് പ്രയോഗിക്കുന്നത് യോഗ്യമല്ലെങ്കിലും 'യേശുദേവൻ' എന്ന പണ്ടേയുള്ള സങ്കല്പത്തിൽ നിന്നാണ് ആദ്യ പദമുണ്ടായത് എന്നു പറയേണ്ടിയിരിക്കുന്നു. അതുപോലെ ദേവാലയത്തിന് 'ദേവന്മാരുടെ ആലയം' എന്ന് അർത്ഥമുണ്ടോ എന്നും സംശയമുണ്ട്. ഇന്ത്യൻ ഭാഷകളെല്ലാംതന്നെ ഹൈന്ദവസങ്കല്പങ്ങൾക്ക് അധീനമാണ്. മലയാളത്തിലെ പല വാക്കുകളിലും അതിന്റെ സാന്നിദ്ധ്യം ശക്തമാണ്. (ഉദാ. യജമാനൻ—യാഗം നടത്തുന്നവൻ, അതിഥി—തിഥി നോക്കാതെ കടന്നു വരുന്നവൻ, പിശാച്—മാംസം ഭക്ഷിക്കുന്നത്) എങ്കിലും കാലാന്തരത്തിൽ പ്രയോഗംകൊണ്ട് അർത്ഥാന്തരം സംഭവിച്ചിട്ടുണ്ട്. അതുപോലെ ഒരു പദമായി ദേവാലയത്തെ കണക്കാക്കാം.

ആരാധനയിലെ പല പ്രയോഗങ്ങളും കാലാനുസൃതമായി പരിഷ്ക്കരിക്കണമെന്ന ബ. അച്ചന്റെ അഭിപ്രായത്തോട് യോജിക്കുന്നു. സ്വർഗ്ഗസ്ഥനായ പിതാവേ എന്നതിനു പകരമായി 'ആകാശത്തിൽ (Sky) എങ്ങും ബാവയെ കാണാഞ്ഞ് ഒരാൾ ദൈവത്തെ നിഷേധിച്ചാലും മറുപടി പറയാൻ നമുക്കവകാശമില്ല. സ്വർഗ്ഗം മുകളിൽ ആണ് എന്ന സങ്കല്പത്തിൽ നിന്നാവാം ആ പ്രയോഗം ഉണ്ടായത്.

ആരാധനാഗീതങ്ങൾക്കും കാലികമായ വ്യതിയാനം വരുത്തേണ്ടിയിരിക്കുന്നു. സുറിയാനി രീതികളിൽ മലയാളഗീതങ്ങൾ കൈകാര്യം ചെയ്യുമ്പോൾ പല ഉച്ചാരണ വ്യത്യാസങ്ങളും വന്നു ചേരുന്നു. 'തൻ' എന്നു പ്രയോഗിക്കുമ്പോൾ 'താൻ' എന്നു നീണ്ടുപോകുന്നു. (ഉദാ: താൻ ശുദ്ധശരീരം ഭക്ഷിച്ചും) മലയാളപദങ്ങൾ ശരിയായി ഉച്ചരിക്കാനും ശ്രദ്ധിക്കേണ്ടതാണ്. അവൻ എന്നത് 'അവെൻ' എന്നതുപോലെ അകാരത്തിനു പകരം എകാരമാണ് പലയിടങ്ങളിലും പ്രയോഗിക്കുന്നത്. സ്രഷ്ടാവ് എന്നത് സൃഷ്ടാവ് എന്നും ഉയിർപ്പ് എന്നത് ഉയർപ്പ് എന്നുമാണ് ഉച്ചരിക്കുന്നത്. 'ശ്രീ' എന്നത് പലരും 'സ്ര' ആയി തെററിദ്ധരിച്ചിരിക്കുന്നു.

ഗീതങ്ങളിൽ വന്നുചേർന്നിട്ടുള്ള കഠിനപദങ്ങൾ സാധാരണക്കാർക്ക് അർത്ഥഗ്രാഹ്യമല്ല. അവയുടെ അർത്ഥങ്ങൾ ചുവടെ കൊടുത്തിരിക്കുന്നെങ്കിലും അത് ശ്രദ്ധിക്കുന്നവർക്ക് ആരാധനയിൽ ആത്മാർത്ഥമായി സംബന്ധിക്കാൻ പററാതെ വരുന്നു. ''ആയതുപോലെ 'ഉടയോൻ നാഥാ! നീയുത്ഥാനം ചെയ്തപ്പോൾ' എന്ന ഗീതത്തിൽ മഗ്ദലക്കാരത്തി മറിയ തോട്ടക്കാരൻ എന്നു തെററിദ്ധരിച്ച് കർത്താവിനെ 'മകനേ' എന്നു വിളിക്കുന്നതെന്തിനാണെന്നു മനസ്സിലാകുന്നില്ല. വി. വേദപുസ്തകത്തിൽ 'യജമാനനേ' എന്നു സംബോധന ചെയ്യുന്നതായി കാണുന്നു. സംബോധനയായിട്ടല്ലെങ്കിൽ 'മകനെ' എന്നാണ് പറയേണ്ടത്. എന്നാലും പറയുന്നത് മഗ്ദലനക്കാരത്തി മറിയ ആണല്ലോ. 'സ്രാപ്പികളെക്കണ്ടേശായാ' എന്ന ഗീതത്തിൽ സ്രാപ്പികൾ ദൈവത്തെ സ്തുതിക്കുന്നത് 'പരിശുദ്ധൻ നീ പരിശുദ്ധൻ പരിശുദ്ധൻ നീ ദൈവ സുതാ' എന്നാണല്ലോ. എന്നാൽ ബൈബിളിലെ പ്രയോഗം (യെശയ്യാ 6:3) ഇതുമായി നിരക്കുന്നതല്ല. ദു:ഖവെള്ളിയാഴ്ച നമസ്ക്കാരങ്ങളിലും മററും ഇതുപോലെ പല പ്രയോഗങ്ങളും കാണാവുന്നതാണ്.

പരിശുദ്ധന്മാർക്ക് സഭ അർഹിക്കുന്ന സ്ഥാനമാണ് കൊടുക്കുന്നതെങ്കിലും വിശ്വാസികളുടെ ഇടയിൽ അമിതപ്രാധാന്യം നല്കി കാണുന്നു. അതുമൂലം പല ക്രൈസ്തവരും ദൈവമാതാവിനേയും പരുമലത്തിരുമേനിയേയും മററും

---

പക്ഷെ വളരെ വിരളമായി ലഭിക്കുന്ന ഒരു സന്ദർഭമാവാം കുടുംബയോഗങ്ങൾ. ക്രിസ്തീയാന്തരീക്ഷത്തിൽ കുടുംബാംഗങ്ങൾ ഒന്നിച്ചുകൂടി പ്രാർത്ഥിച്ചും ഭക്ഷണം കഴിച്ചും പിരിയുന്നത് എത്രയോ ഭാഗ്യകരമായ ഒരു അവസ്ഥയാണ്. അതിനെ പരമാവധി പ്രോത്സാഹിപ്പിക്കുകതന്നെ വേണം. **Groupism** ഉടലെടുക്കുന്നുവെങ്കിൽ ചിലരുടെ ദുഷ്പ്രവണതകൊണ്ടു മാത്രമാണ്; അതിനു കുടുംബയോഗങ്ങളെ പഴിപറയേണ്ടതില്ല. **Groupism** ഉണ്ടാവരുത് എന്നുള്ളതിനു യാതൊരു സംശയവും ഇല്ല.

(4) ഗ്രാമാന്തരീക്ഷത്തിൽ പള്ളിപ്പെരുന്നാളുകൾ ഒരു നാടിന്റെതന്നെ ഉത്സവമാണ്. രസകരമായ ചില കലാപരിപാടികൾ ദൈവകോപത്തിന് ഇടവരുത്തും എന്നു തോന്നുന്നില്ല. പക്ഷേ, കരിമരുന്നു പ്രയോഗം തീർച്ചയായും ഒഴിവാക്കേണ്ടതാണ്; കാരണം അത് അപകടകരമാണ്.

—0—

# AN WE RESPECT GOD WITH OUR HUMAN TERMINOLOGIES?

**Fr. P. C. Philip, Singapore**

I am writing this in response to the article of Revd. Fr. Thomas Chakkittadam in the 5th Volume, Book 48 of the Malankara Sabha. Most of the points raised by the author is nice and are to be rectified by the Orthodox Church. But I totally disagree with him on the usage of 'Nee' നീ for God. My Knowledge of Malayalam is very limited. But even before going to Seminary my Hindi teachor taught me that according to the grammer of the Hindi Language God is addressed as "thoo" (തൂ) and not "Aap" (ആപ്പ്). But our Hindi Thaksa uses the word Aap for God. Don't know who is wrong. What pronoun is used by the great Malayalee poets and other famous poets of the world to address the Creator?

Can we respect God with our human terminologies? Isn,t He above all our words of respect and reverence? God doen't want our lip service respect and reverence. If we are going to use the words "thangal "താങ്കൾ, അങ്ങ്", "Angu", etc. for God then we are trying to equal Him to an earthly king or master or boss for these terms are always used for such people and not for the Eternal Servant of the Servants – the Suffering Servant! The very pronoun He അവൻ itself speaks about the incomprehensibility of the Triune God and it is not a term of disrespect.

If we are true followers of our Master than we should not wail about the theological and liturgical use of He, Him, you etc. for God but we should not use the terms to address a fellow human being who can be respected with human words. (The very priests who think that the നീ usage is wrong uses these words with no or scant love to address their servants and sextons. Again the rich members of the parish are addressed as "achayans", "sir" and what not! Don't know when people will feel like calling Jesus as "Jesu–achayan" and such other human words and pronouns of respect. God is above all these and when we address Him with such pronoun as നീ we are not disrespecting our God, Lord and Master but only expressing our inability to express our respects and reverence due to Him. ★

---

ദൈവങ്ങളായി കരുതി വഴിപാടുകൾ കഴിക്കുകയും യേശുക്രിസ്തുവിനെ പാടെ മറന്നുകളയുകയും ചെയ്യുന്നെങ്കിൽ ഉത്തരവാദികൾ നാംതന്നെയല്ലേ.

ബഹുമാനപ്പെട്ട തോമസച്ചൻ എഴുതിയിരിക്കുന്നതുപോലെ സുറിയാനിഭാഷയുടെ സ്വാധീനം ഗീതങ്ങളിൽ കുറയ്ക്കേണ്ടതാണ്. കഷായത്തിന് ചുക്കെന്നപോലെ ഗീതങ്ങളുടെ നടുവിൽ ഹാലേലുയ്യാ ഒരവശ്യഘടകമാണോയെന്നും ചിന്തിക്കേണ്ടിയിരിക്കുന്നു. അവിടെയൊക്കെ ദൈവമേ നിനക്കു സ്തുതി എന്ന അർത്ഥം സങ്കല്പിക്കുകയാണെങ്കിൽ ചിലപ്പോൾ ഞെട്ടിപ്പോകും. ലളിതമായ പദങ്ങളും മലയാളശൈലിയും അഭികാമ്യമാണ്.

ആരാധനകളിൽ പരിശുദ്ധന്മാരുടെ അപേക്ഷകൾ കുറച്ച്, ആരാധനകളുടെ ദൈർഘ്യം കുറയ്ക്കാമോ എന്നും ആലോചിക്കാവുന്നതാണ്. എത്ര ദൈർഘ്യമുണ്ടെങ്കിലും എല്ലാ പരിശുദ്ധരോടും നീതി പുലർത്താനാവില്ലെന്നതും യാഥാർത്ഥ്യമാണ്.

അനാചാരങ്ങളും ആർഭാടങ്ങളും വെടിഞ്ഞ് ക്രിസ്തുവിന്റെ സുവിശേഷം പ്രവൃത്തികളിലൂടെ കാട്ടിക്കൊടുക്കുവാൻ നാമേവരും ശ്രദ്ധിക്കേണ്ടതാണ്. ആയതിന് സഭാനേതൃത്വം മുൻകൈ എടുക്കണമെന്ന് വിനയപൂർവ്വം അഭ്യർത്ഥിക്കുന്നു. ★

---

**വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയാലുള്ള അനുഗ്രഹത്തിന് ഉപകാരസ്മരണ**



ആനി ജോർജ്, പനയ്ക്കാമറ്റം.

# മൂല്യച്യുതിതന്നെ കാരണം

**ജോൺ സക്കറിയാ, കോഴിക്കോട്**

ഫാ. തോമസ് ചക്കിട്ടടത്തിന്റെ ലേഖനം (ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ, കർതൃഭക്തി ജ്വലിക്കട്ടെ) ഇക്കാലഘട്ടത്തിൽ ഏററവും അർത്ഥവത്താണ്.

നമ്മുടെ എല്ലാ ആഘോഷങ്ങളിലും കർത്താവിനെക്കാൾ പ്രാധാന്യം മററു പലതിനുമാണ്. ഇതിന് പല കാരണങ്ങളും കാണും. പാരമ്പര്യമായി ഹൈന്ദവാചാരങ്ങൾ സഭയിൽ കടന്നുകൂടിയതാകാം ഒരു കാരണം. ഓർത്തഡോക്സുകാരുടെ വലിയ കോട്ടകളിലുള്ളതിനേക്കാൾ ഭക്തി കേരളത്തിൽതന്നെയും മലബാറിലും കേരളത്തിനു പുറത്തുള്ള പള്ളികളിലുമാണെന്ന് തോന്നുന്നു. അവിടെ ഒററപ്പെടലിന്റെ ഏകാന്തത അവനെ കർത്താവിലേക്കു കൂടുതൽ അടുപ്പിക്കുന്നു. സുറിയാനിക്കാരന്റെ കൂടപ്പിറപ്പായ അഹന്ത അവനെ കർത്താവിനെക്കാൾ കുടുംബപ്രതാപം കാണിക്കാൻ പ്രേരിപ്പിക്കുന്നു. മററു സ്ഥലങ്ങളിൽ ആരോടും പ്രതാപം കാണിക്കാൻ ഇല്ലാത്തതു കൊണ്ട് അവൻ കർത്താവിലേക്ക് അടുക്കുന്നു.

നമ്മുടെ ആരാധനകളിലെ ഭാഷ കുറേക്കൂടി ശുദ്ധമാകേണ്ടിയിരിക്കുന്നു. അടുത്തയിടെ യാക്കോബായ സഭയിലെ പാത്രിയർക്കീസിന്റെ സെക്രട്ടറിയായിരുന്ന മെത്രാച്ചന്റെആരാധനയിൽ സംബന്ധിപ്പാൻ ഇടയായി. അവസാനത്തെ സമാധാനംപോലും സുറിയാനി. കർത്താവ് സംസാരിച്ച ഭാഷയോട് വളരെ അടുത്തതാണെങ്കിലും സുറിയാനിയുടെ അതിപ്രസരം, പൗലോസ് ശ്ലീഹായുടെ ഭാഷയിൽ---കേൾക്കുന്നവനെ ബർബരനാക്കും. റോമൻകത്തോലിക്കരുടെ ആരാധന വളരെ യാന്ത്രികമാണെങ്കിലും എന്റെ പിഴ, എന്റെ പിഴ, എന്റെ വലിയ പിഴ എന്നു പറയുമ്പോൾ ഏതു ശിലാഹൃദയനും അല്പനേരം മനസ്സലിഞ്ഞുപോകും.

നമ്മുടെ തന്നെ ധൂപക്കുററി വാഴ്വ് മലയാളത്തിൽ ചൊല്ലുമ്പോൾ അതിന്റെ ലാളിത്യം ഒന്നു വേറെതന്നെയാണ്.

ഇടയ്ക്കിടയ്ക്ക് ഒരു വിശദീകരണ കമൻററി ഉണ്ടെങ്കിലേ നമ്മുടെ ആരാധന പലപ്പോഴും മനസ്സിലാകുകയുള്ളു എന്ന് ഒരു ബഹുമാന്യ പുരോഹിതൻ അഭിപ്രായപ്പെടുകയുണ്ടായി. അച്ചൻ പഴയതായാലും പള്ളി പഴയതായാലും ഓരോ കുർബാനയും ഒരു പുത്തൻ കുർബാനയാണ്. അങ്ങനെ ആയിത്തീരാൻ ജനങ്ങളെ ഒരുക്കണം. പുരോഹിതനും ഒരുങ്ങണം. സമയദൈർഘ്യം കൂടുന്തോറും involvement കുറയുന്നു. ഉദാഹരത്തിന് എത്ര പ്രധാനപ്പെട്ടതാണ് ആറു തുബ്ദേനുകളും. പക്ഷേ പലരും ഇരുന്ന് ഉറങ്ങാനും പുകവലിക്കാനും ആ സമയം ഉപയോഗിക്കുന്നു. പകരം ആ പ്രാർത്ഥനകൾ ക്രോഡീകരിച്ച് ഒന്നോ രണ്ടോ ആക്കി ചുരുക്കിയിട്ട് അൻപുടയോനെ ചൊല്ലുന്ന സമയം ഇരിക്കേണ്ടവർ ഇരിക്കട്ടെ എന്നു വെക്കുക. അകത്തു നടക്കുന്ന ശുശ്രൂഷ പ്രധാനപ്പെട്ടതാണെങ്കിലും മറയിട്ടിരിക്കുന്നതിനാൽ ഇരുന്നുകൊണ്ട് പാടിയാലു കുഴപ്പമില്ലല്ലോ.

പിന്നെ തിരുമേനിമാരുടെ കാര്യം. അവർ വന്നുവന്ന് കല്യാണത്തിനും ശവസംസ്കാരത്തിനും പണക്കാർക്ക് എഴുന്നെള്ളിക്കാനുള്ള Commodity ആയി താണുപോയോ എന്നും പലർക്കും അഭിപ്രായമുണ്ട്. അവരെ അടുത്തറിയാവുന്നവർക്ക് അറിയാമെങ്കിലും വിലകുറഞ്ഞ ദുഷ്പ്രചാരണം കാരണം അവർ വളരെ ആർഭാടത്തിൽ കഴിയുന്ന സുഖിമാന്മാരായി ചിത്രീകരിക്കപ്പെടുന്നു. പരുമല തിരുമേനിയുടെ ജീവചരിത്രവുമായി താരതമ്യപ്പെടുത്താവുന്നവരുടെ എണ്ണം തുലോം ചുരുങ്ങിയിരിക്കുന്നു. സമൂഹത്തിലെ മൂല്യച്യുതി അവിടെയും ഉണ്ടായതായിരിക്കും കാരണം. എന്നാൽ എല്ലാത്തിനും ഉപരി കർത്താവാണ് എന്ന ചിന്ത ജനങ്ങളിൽ ഉണ്ടാവാൻ ഒരു നവോത്ഥാനം അത്യാവശ്യമായിരിക്കുന്നു.

കർത്താവിനോടുള്ള പ്രാർത്ഥനയിലെ സംബോധനയും കുറേക്കൂടി ആദരവ് ഉള്ളതാകേണ്ടതുതന്നെയാണ്. മെത്രാപ്പോലീത്തായുടെ തൃപ്പാദത്തിൽ നന്ദി സമർപ്പിക്കുമ്പോൾ സകലത്തിന്റെയും സൃഷ്ടാവിനെ നീ എന്നും നിന്റെ എന്നും പറയുന്നത് കുറച്ച് അനൗചിത്യമാണ്.

എന്റെ നാമത്തിൽ എന്തു യാചിച്ചാലും നിങ്ങൾക്കു ലഭിക്കും എന്ന കർതൃവചനത്തിന് പകരമായി എല്ലാററിനും എന്റെ മാതാവെ, പുണ്യാളച്ചാ, പരുമല തിരുമേനി എന്ന രീതി അജ്ഞതകൊണ്ടാണ്. ഒരു കുർബാന മുഴുവനായി കർത്താവിനെ സ്തുതിക്കുമ്പോൾ അതിനിടയിലെ മാതാവിനോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്കായി മനുഷ്യർ ഓടുന്നത് മററ് രംഗങ്ങളിലെപോലെ കാക്കപിടുത്തവും കടുത്ത ജീവിതഭീതിയും കൊണ്ടാണെന്നാണ് എനിക്ക് തോന്നുന്നത്.

—0—

# തുറന്ന ചർച്ചയ്ക്ക് ഒരു മറുപടി

ജോസഫ് തോമസ്. ചെങ്ങന്നൂർ

ഓർത്തഡോക്സ് സഭയുടെ പ്രധാന നാവായ മലങ്കര സഭാമാസികയുടെ മേയ്മാസ ലക്കത്തിൽ ''ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ. കർതൃഭക്തി ജ്വലിക്കട്ടെ'' എന്ന ശീർഷകത്തിൽ ഫാദർ തോമസ് ചക്കിട്ടടം എഴുതിയ ലേഖനം വായിച്ചു. ഒരു തുറന്ന ചർച്ചാവേദി എന്ന പംക്തി ആരംഭിച്ചുകൊണ്ട് പ്രതികരണങ്ങൾ സ്വാഗതം ചെയ്യുന്നതിന് പത്രാധിപർ കാട്ടിയ വിശാല മനസ്ഥിതിയെ ശ്ലാഘിക്കുന്നു.

ബ: അച്ചന്റെ ലേഖനം വായിച്ചപ്പോൾ എന്റെ മനസ്സിൽക്കൂടി പെട്ടെന്ന് കടന്നുപോയ ഒരു വേദഭാഗം (വി. മത്തായി 23:24) ''കുരുടന്മാരായ വഴികാട്ടികളെ, നിങ്ങൾ കൊതുകിനെ അരിച്ചെടുക്കുകയും ഒട്ടകത്തെ വിഴുങ്ങിക്കളകയും ചെയ്യുന്നു'' എന്നതാണ്. ഈ ലേഖനത്തിലെ പ്രതിപാദ്യ വിഷയങ്ങൾ, അനേകം ഒട്ടകങ്ങളെ വിഴുങ്ങിക്കൊണ്ട്, അരിച്ചെടുക്കുന്ന ഏതാനും കൊതുകുകൾ മാത്രമല്ലേ? വി. ആരാധനയിലെ ഭാഷാരംഗത്ത് അച്ചൻ നിർദ്ദേശിച്ചിരിക്കുന്നതായ പരിഷ്ക്കരണങ്ങൾ വളരെ ബാലിശമായി മാത്രം തോന്നുന്നു. കാരണം, ആത്മാർത്ഥയോടും ഏകാഗ്രതയോടും വി. ബലിയിൽ പങ്കുകൊള്ളുന്ന വ്യക്തിക്ക് ആത്മസംതൃപ്തി നേടുന്നതിന് ഇപ്പോഴത്തെ ഭാഷാപ്രയോഗം ഒരു തടസ്സമായി ഒരു വിശ്വാസിക്കും അനുഭവപ്പെടുമെന്ന് തോന്നുന്നില്ല. എന്നാൽ, വി. ആരാധനയിൽ വിശ്വാസികൾക്ക് ആത്മസമർപ്പണത്തോടുകൂടി സംബന്ധിക്കുന്നതിന് സാധിക്കുന്നുണ്ടോ എന്ന് പരിശോധിക്കണം. ഇല്ല എങ്കിൽ, ആയതിനുള്ള കാരണങ്ങൾ, ബ: അച്ചന്റെ ഭാഷാരംഗത്തെ വിമർശനങ്ങളേക്കാൾ വലുതായ ''മറെറന്തോ'' നിലനിൽക്കുന്നുണ്ട് എന്നതല്ലേ വാസ്തവം. ആ മററന്തെല്ലാമാണോ, ആയതിന്റെ അടിവേരുകളെ നശിപ്പിക്കുക എന്നുള്ളതാണ് പരമപ്രധാനം. രണ്ടാമത് അച്ചൻ പരിഷ്ക്കരണം നിർദ്ദേശിച്ചിരിക്കുന്നത് സഭയിലെ ആചാരാനുഷ്ഠാനങ്ങളെപ്പററിയാണ്. മേൽപ്രസ്താവിച്ചതുപോലെതന്നെ വി. ആരാധന ഏററവും ഭക്തിപുരസ്സരവും, ആരാധനയിൽ സംബന്ധിക്കുന്ന വിശ്വാസികളുടെ പൂർണ്ണമായ പങ്കാളിത്തത്തോടെയും ചെയ്യേണ്ടതാണ്. അതിനുള്ള ക്രമീകരണങ്ങൾചെയ്യേണ്ടതും ആയതിന് ജനങ്ങളെ ബോധവത്ക്കരിക്കേണ്ടതും ഇടയന്റെ ധർമ്മമല്ലേ?

അവസാനമായി അച്ചൻ പരാമർശിച്ചിരിക്കുന്നത് ആർഭാടവും കുടുംബയോഗങ്ങൾ മൂലമുള്ള ഗ്രൂപ്പിസവും ആണ്. ഈ ഭാഗം വായിച്ചപ്പോൾ എനിക്ക് ഒരു സംശയം. ഓർത്തഡോക്സ് സഭയിൽ അച്ചടക്കം (Descipline) എന്ന് ഒന്നുണ്ടോ? സഭാതലപ്പത്തുള്ള എല്ലാവരും പ്രധാന വേദികളിലെല്ലാം വളരെ ഉയർത്തി പറയാറുണ്ട് നമ്മുടെ സഭ വളരുന്നു എന്ന്. സഭയുടെ സുവിശേഷ പ്രവർത്തനങ്ങളുടെ ഒന്നാംസംഘടനയായ സ്ലീബാദാസ സമൂഹത്തിന്റെ വാർഷികറിപ്പോർട്ടു വായിച്ചാൽ ഏതു സാധാരണക്കാരനും നമ്മുടെ സഭയുടെ വളർച്ച മനസ്സിലാക്കാം. മൂക്കഞ്ചേരിൽ തിരുമേനി നയിച്ചിരുന്ന ഈ സമൂഹത്തിൽ അംഗസംഖ്യ അന്നുണ്ടായിരുന്നതിൽനിന്ന് എന്തുമാത്രം വളർന്നിട്ടുണ്ട്? മറിച്ച് വളരെ കുറയുകയല്ലേ ചെയ്തിട്ടുള്ളു. മൂക്കഞ്ചേരിൽ തിരുമേനി അനുവർത്തിച്ചിരുന്ന ജീവിതശൈലിയാണോ ഇന്ന് സഭാപിതാക്കന്മാരുടെ ജീവിതശൈലി? ആർഭാടങ്ങളുടേയും അനാർഭാടങ്ങളുടേയും ഉദാഹരണങ്ങൾ വേറെ എന്തിന്? കുടുംബയോഗങ്ങൾ കൂടുന്നതിലും എത്രയോ അച്ചടക്കമില്ലായ്മയ്ക്ക് ഉദാഹരണമാണ്, സഭാപിതാക്കന്മാരുടെ അനുഗ്രഹാശിസുകളോടെ കല്ലിടീൽ നടത്തി നിർമ്മിച്ച്, കൂദാശ ചെയ്തുകൊടുത്ത്, കുടുംബാംഗങ്ങൾക്ക് വരുമാനമുണ്ടാക്കുന്നതായ കുടുംബ പള്ളികൾ, ഇങ്ങനെയുള്ള പള്ളികളുടെ പെരുനാളുകൾക്കും ശതാബ്ദികൾക്കും നേതൃത്വം കൊടുക്കുന്നതും ഈ കുടുംബപള്ളികളിൽ നല്കുന്ന സ്വീകരണങ്ങൾ ഏററുവാങ്ങുന്നതും സഭാപിതാക്കന്മാരല്ലേ. ഇതേ സമയത്തുതന്നെ നവീകരണവിശ്വാസക്കാരുടെ നുഴഞ്ഞുകയററംമൂലം സഭാവിശ്വാസം വിട്ടുപോകുന്നവർ അനവധി എന്ന് മുറവിളി കൂട്ടുന്നില്ലേ. അതിന്റെ കാരണങ്ങൾ എന്താണ് എന്ന് ഏററവും താഴത്തെ തട്ടിലേക്ക് ഒന്നിറങ്ങി ആഴമായി മനസ്സിലാക്കാൻ ശ്രമിച്ചാൽ, ദൈവത്തെ 'നീ' എന്നു സംബോധന ചെയ്യുന്ന തെററു കൊണ്ടല്ല മറിച്ച് നാം ഓർത്തഡോക്സ് വിശ്വാസത്തിൽ നിലനിന്നുകൊണ്ടുതന്നെ, വിശ്വാസത്തിൽ നിന്നും വ്യതിചലിച്ച് ജീവിക്കുന്നതുകൊണ്ടും അശരണരും, ആലംബഹീനരുമായ സഹോദരങ്ങൾക്ക് ആശ്വാസം പകരുന്നതിനും കൈത്താങ്ങൽ കൊടുക്കുവാനും മടി കാണിക്കുന്നതും കൊണ്ടല്ലേ. ഇന്ന് നമ്മുടെ വളർച്ച കാലത്തിനൊത്ത് കോലം തുള്ളുന്നതിലുംലക്ഷണങ്ങൾ മുടക്കി മണിഗോപുരങ്ങളും മണിമന്ദിരങ്ങളും നിർമ്മിച്ച് പണം ചിലവഴിക്കുന്നതിലുമാണ്. സഭയിൽ ആത്മീയ നവോത്ഥാനം വേണമെന്നും ഉണ്ടാകണമെന്നും കല്പനകൾ ഉണ്ടാക്കുന്നതല്ലാതെ, ഈ ആവശ്യത്തിനായി സഭയുടെ ബഡ്ജററിൽ, ഭ്രാ

# ഒരു തുറന്ന കത്ത്

എം. പി. കോശി, അഹമ്മദബാദ്

ബഹുമാനപ്പെട്ട അച്ചന്,

''ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ. കർതൃഭക്തി ജ്വലിക്കട്ടെ''.

ആരാധനയിലെ ഭാഷാരംഗത്തും സഭയിലെ ആചാരാനുഷ്ഠാനങ്ങളിലും സാരമായ പരിഷ്ക്കാരം ആവശ്യമായിരിക്കുന്നതിനെക്കാൾ ഉപരിയായി ഒരു ആത്മീയമായ നവോത്ഥാനത്തിന്റെ ആവശ്യം ഇന്ന് ഉണ്ട്. സഭയും സഭാമക്കളും ലൗകീകമായി വളർച്ചയിൽനിന്നും വളർച്ചയിലേക്ക് പുരോഗമിക്കുന്നുണ്ട്. എന്നാൽ ആത്മീകമായി താഴ്ചയിലേക്ക് കുതിച്ചുപായുകയാണ്. ശീതവാനുമല്ല ഉഷ്ണവാനുമല്ല എന്ന അവസ്ഥയിൽനിന്നും മാററം ഉണ്ടാകണം. സഭാമക്കൾ അവരുടെ ക്രിസ്ത്യാനിത്വം ഏതു തുറയിലും, നിലയിലും, വേഷത്തിലും, പ്രവൃത്തിയിലും, ജീവിതത്തിലും ഉയർത്തി കാട്ടണം.

ദൈവത്തിന്റെ മഹത്വത്തിനും, ബഹുമാനത്തിനും അപര്യാപ്തമായ വാക്കുകൾക്ക് പരിഷ്ക്കാരം ഉണ്ടാവണം. അത് ജനങ്ങളെ ബോധവാന്മാരാക്കണം. ശക്തിയും, ധനവും, ജ്ഞാനവും ബലവും, ബഹുമാനവും, മഹത്വവും, സ്തോത്രവും എല്ലാം ദൈവത്തിനു മാത്രമാവണം. ആരാധന സ്വർഗ്ഗീയം ആക്കിത്തീർക്കുവാൻ ആത്മീയവും, ഇമ്പകരവും, ഒരുമനത്വവും ഉള്ളതായി തീരണം. വൈദീകരും, ശുശ്രൂഷകരും, ജനങ്ങളും ഒരുപോലെ ഒത്തുചേർന്ന്, ഒരുമനപ്പെട്ട് ആരാധിക്കുമ്പോൾ ആരാധന സ്വർഗ്ഗീയമാകും. മസുമുറാകൾ, ഗീതങ്ങൾ, മുതലായവ ഒരേ Uniform-ൽ വാക്യപ്രതിവാക്യമായി നിർത്തി നിർത്തി ഒത്തുചേർന്ന് ചൊല്ലണം. വൈദീകരോ ശുശ്രൂഷകരോ മാറി മാറി ചൊല്ലി ഒരു ചടങ്ങ് തീർക്കുന്ന അവസ്ഥയിൽനിന്നും മാററംഉണ്ടാകണം. Repettions ഒഴിവാക്കിയാലും ആരാധനയിൽനിന്നും ലഭിക്കേണ്ട സ്വർഗ്ഗീയ നിർവൃതി ലഭിക്കുമാറാകണം.

വി. മാതാവ്, പരിശുദ്ധന്മാർ, മദ്ധ്യസ്ഥന്മാർ എന്ന ബോധം ജനങ്ങളിൽ വളർത്തി എടുക്കണം. Spiritual activities ജീവകാരുണ്യ പ്രവർത്തനങ്ങൾ, സുവിശേഷീകരണം എന്നിവ ആയിരിക്കണം ഓരോ വ്യക്തിയുടേയും ഇടവകയുടെയും ലക്ഷ്യം. പെരുന്നാളുകൾ, കൂദാശാനുഷ്ഠാനങ്ങൾ എല്ലാം പണത്തിന്റെ ചേഷ്ഠകളും ഉൽസവപ്പറമ്പിലെ കൂത്തുകാഴ്ചയായും മാറുവാൻ പാടില്ല. ഓരോ ഇടവകയുടെയും വരുമാനത്തിന്റെ നാലിൽ ഒന്ന് എങ്കിലും ആത്മീകം, ജീവകാരുണ്യം, സുവിശേഷീകരണം, എന്നിവയ്ക്കായി വിനിയോഗിക്കണം. കൂദാശാനുഷ്ഠാനങ്ങൾ ചടങ്ങ് തീർക്കലും, Business—കാരുടെയും ഇടവകയുടെയും ധനാഗമമാർഗ്ഗമായി തീരുകയും അരുത്.

സഭയിലും ഇടവകകളിലും ഉള്ള സ്ഥാനമാനത്തിനുവേണ്ടിയുള്ള നെട്ടോട്ടത്തിന് വിരാമം ഉണ്ടാകണം. ഇന്ന് പലയിടത്തും ആരാധനയ്ക്കായി കടന്നുവരുന്ന പാവപ്പെട്ടവൻ പകച്ചുനിൽക്കയാണ്. Groupism—വും വഴക്കും പ്രശ്നവും ഇല്ലാത്ത ഇടവകയില്ല. ദൈവാലയങ്ങൾ പ്രാർത്ഥനാലയമായി മാത്രം നിലകൊള്ളണം. ദൈവീകസ്നേഹം, ഇല്ലാത്തതിനാൽ ഇടവകയിലെ പ്രശ്നവും പരിഹരിക്കപ്പെടാതെ നിൽക്കുന്നു. Group വളർത്താനും സ്ഥാനമാനത്തിനും ആയി Political Party—കളെ നാണിപ്പിക്കുന്ന പ്രവർത്തനങ്ങൾ പള്ളികളിൽ ''ഈ ദൈവത്തിന്റെ പുത്രന്മാർ'' കാട്ടിക്കൂട്ടുന്നു.

ബാഹ്യകേരളത്തെ നോക്കിയാൽ ഒരു വലിയ Generation gap—ലേക്ക് നീങ്ങുകയാണ്. ഇന്നത്തെ തലമുറ മാതാപിതാക്കൾ പള്ളിയിലുംമററും പോകുന്നതിനാൽ പോകുന്നു വരുന്നു. നാടകീയമായി കൂദാശാനുഷ്ടാനങ്ങൾ നടത്തുന്നു. ദൈവത്തെക്കുറിച്ച് കൂദാശാനുഷ്ടാനങ്ങളെക്കുറിച്ച് ഒരു അടിത്തറയും ഇല്ലാതെ. തങ്ങൾ ജീവിച്ചുവരുന്ന സമൂഹവുമായി കൂടുതൽ Mingle ചെയ്ത് ജീവിക്കുന്നു. ക്രിസ്ത്യാനിത്വത്തിന്റെ Identity ഇല്ലാതെ. ഇന്ന് ശൃംഗാരഗോപുരങ്ങൾ മിക്ക വീടുകളിലും സ്ഥാനം പിടിച്ചിട്ടുണ്ട്. ദൈവീക കാര്യത്തിനും, പ്രാർത്ഥിക്കാൻപോലും പലർക്കും സമയവും സൗകര്യവും, സന്മനസ്സും ഇല്ല. ജീവനില്ലാത്ത ജീവിതത്തിൽനിന്നും, ആത്മാവിനെ കരുതാത്ത ക്രിസ്ത്യാനിത്വത്തിൽനിന്നും മാററം ഉണ്ടാവണം.

യോവേൽ പ്രവാചകനിൽകൂടെ ദൈവം ഉൽബോധിപ്പിക്കുന്നപോലെ സഭയും, സഭാമക്കളും

സനത്തിന്റെ ബഡ്ജററിൽ, ഇടവകയുടെ ബഡ്ജററിൽ എന്തെങ്കിലും തുക നീക്കിവെക്കുന്നുണ്ടോ?

സോഫിയാ സെൻററിൽ മേലദ്ധ്യക്ഷന്മാർ കൂടിചേർന്ന് എടുത്ത തീരുമാനങ്ങൾ നടന്നിട്ടുണ്ടോ എന്ന്, ഭദ്രാസനങ്ങളിൽ നടന്നിട്ടുണ്ടോ എന്ന്, ഇടവകകളിൽ നടന്നിട്ടുണ്ടോ എന്ന് ആര് അന്വേഷിക്കുന്നു. പണ്ടുകാലത്തും ഇന്നും കഷ്ടതയും ദുരിതവും അനുഭവിച്ചുകൊണ്ട് അശരണരും ആലംബഹീനരുമായ ഒരുകൂട്ടം ജനം ആത്മാർത്ഥതയോടെ സഭയുടെ വിശ്വാസവും അച്ചടക്കവും കാത്തു സൂക്ഷിക്കുന്നു എന്നുള്ളത് ഒരു ദുഃഖസത്യമാണ്. ഈ കൂട്ടർക്ക് ആശ്വാസം പകരുവാൻ, ഒരു കൈത്താങ്ങൽ കൊടുക്കുവാൻ ഉതകുന്ന പരിഷ്ക്കാരങ്ങളോ, സഭയിൽ ആകമാനം ഒരു നവീകരണമോ ആണ് ഇന്നത്തെ ആവശ്യം. ഈ ചർച്ചാവേദിയിൽക്കൂടി സഭാനേതൃത്വം ഈ വഴിക്ക് ചിന്തിക്കുവാൻ ഇടയാകട്ടെ.

★

# വളരുകയോ വരളുകയോ?

**ജോജി ജേക്കബ് കാടൻ, ബാംഗ്ലൂർ**

നമ്മുടെ ആരാധനയുടെ ഭാഷ കാലഹരണപ്പെട്ടതാണെന്ന് എടുത്തു പറയേണ്ടതില്ല. വാക്കുകൾ മാത്രമല്ല ഗാനങ്ങളുടെ രാഗങ്ങളും അതുപോലെ പലതും മാറേണ്ടിയിരിക്കുന്നു. പുതുമയെ ഭയപ്പെടുന്നവരുടെ കൂട്ടത്തിൽ ഓർത്തഡോക്സുകാരും ഉണ്ടെന്നത് പരിതാപകരമാണ്.

## ഭാഷ–വിനിമയമാദ്ധ്യമം

അമേരിക്കൻ മെത്രാസനാധിപനായി വാഴിക്കപ്പെട്ട വന്ദ്യപിതാവിന്റെ 'സുന്ത്രോണീസോ' നടത്തിയ വാർത്ത ഫോട്ടോ സഹിതം കവർ പേജിൽ കൊടുത്തിരുന്നല്ലോ. . ഒരു കത്തോലിക്ക സ്നേഹിതൻ അതു കണ്ടിട്ട്, 'ഈ സുന്ത്രോണീസോ എന്തൊരു കുന്ത്രാണ്ടമാണെടേ', എന്നു ചോദിക്കയുണ്ടായി. അനേക സഹ വിശ്വാസികളും ഇതേ ചോദ്യം ചോദിക്കുവാനിടയുണ്ടെന്നെനിക്കറിയാം. തുല്യമായ മലയാളപദം ഇല്ലാഞ്ഞിട്ടോ, അതോ സാധാരണക്കാർക്കു മനസിലാകാത്ത പദങ്ങൾ സഭയുടെ മഹത്വം വർദ്ധിപ്പിക്കുമെന്ന ചിന്താഗതി കൊണ്ടോ ഇത്തരം പദപ്രയോഗം എന്നു മനസിലാകുന്നില്ല. 27–ാം പേജിൽ ഉപയോഗിച്ചിട്ടുള്ള 'സ്ഥാനാരോഹണ ശുശ്രൂഷ'യെന്ന പദത്തിന് ശോഭ കുറവായിരിക്കാം.

റോമൻ കത്തോലിക്കാ സഭയിൽ പട്ടക്കാർ അൽമായരുടെ അജ്ഞതയെ മുതലെടുത്തിരുന്ന ഒരു കാലം ഉണ്ടായിരുന്നു. അൽമായർ അജ്ഞരായി തുടരേണ്ടത് ആകയാൽ ആവശ്യമായിരുന്നു. ഭാഷയായിരുന്നു ഇതിന് ഏററം സഹായകമായിരുന്ന ഘടകങ്ങളിലൊന്ന്. ദൈവസന്നിധിയിൽ പുരോഹിതരും അൽമായരും എല്ലാം ഒരുപോലെയാണെന്ന പുതിയനിയമസത്യം മറയ്ക്കുന്നതു കൊണ്ടു ദോഷമേ ഉണ്ടാകയുള്ളു. അൽമായരുടെ പങ്കാളിത്തത്തെ വിലകുറച്ചു കാണുന്നത് ആപൽക്കരമാണ്.

കുർബാന 'ചൊല്ലുക'യല്ല 'അർപ്പിക്കുക'യാണു വേണ്ടതെന്ന് ബഹുമാനപ്പെട്ട അച്ചൻ പ്രസ്താവിച്ചുവല്ലോ. 'കുർബാന' എന്ന വാക്കുതന്നെ എത്രമാത്രം വിനിമയസാദ്ധ്യതയുള്ളതാണെന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

സുറിയാനിഭാഷയ്ക്ക് എന്തു മഹത്വമുണ്ടെങ്കിലും അതുകൊണ്ടു നമുക്കു പ്രായോഗിക ജീവിതത്തിൽ യാതൊരു പ്രയോജനവും ഇല്ല എന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. നമ്മുടെ സഭയുടെ വളർച്ചയ്ക്കു തടസമായിരിക്കുന്ന ഒരു പ്രധാന ഘടകമായിട്ടാണ് നമ്മുടെ ആരാധനാ ഭാഷയെ ഞാൻ കാണുന്നത്.

## അഭിവൃദ്ധിക്കാവശ്യം

സഭയുടെ അഭിവൃദ്ധി വിശ്വാസികളുടെ ആത്മീയാഭിവൃദ്ധിയിലാണ് സ്ഥിതി ചെയ്യുന്നത്. സാമ്പത്തികമായ ഉയർച്ചയോ സന്താനപുഷ്ടി കൊണ്ടുള്ള സംഖ്യാവർദ്ധനയോ ഒക്കെ സഭയുടെ യഥാർത്ഥ അഭിവൃദ്ധിയായി തെററിദ്ധരിക്കപ്പെടാറുണ്ട്. അംഗങ്ങളുടെ ആത്മീയാഭിവൃദ്ധി ക്രമീകൃതമായ വേദപഠനത്തിലൂടെയും അർത്ഥവത്തായ ആരാധനയിലൂടെയും സാക്ഷ്യമുള്ള ജീവിതത്തിലൂടെയും മററുമാണ് സാധിതപ്രായമാകുന്നത്. വ്യക്തികളായും കുടുംബങ്ങളായും സഭയായും ഉള്ള വേദപഠനം പ്രോത്സാഹിപ്പിക്കേണ്ടിയിരിക്കുന്നു. ആരാധന മനസിലാകാത്തിടത്തോളം അർത്ഥവത്താകുക സാദ്ധ്യമല്ല. ഇതു രണ്ടും നേരെയാകാതെ സാക്ഷ്യമുള്ള ജീവിതവും സാദ്ധ്യമല്ല.

## ആവശ്യത്തെക്കാൾ ഭീഷണി!

ആരാധനയിൽ ഭാഷാപരിഷ്ക്കരണം കേവലം ഒരു നവീകരണാശയം എന്നതിനെക്കാളുപരി, കാലഹരണപ്പെട്ട ഭാഷാപ്രയോഗം ഒരു ഭീഷണിയായി നാം കാണേണ്ടിയിരിക്കുന്നു. ഉദാഹരണമായി ബാഹ്യകേരളത്തിലെ ഇടവകകളെ ഒന്നു നോക്കാം. മാതൃഭാഷയിൽ എഴുതുകയും വായിക്കുകയും ചെയ്യാനറിയാത്ത ഒരു തലമുറയാണ് ഇത്തരം ഇടവകകളിൽ വളർന്നുവരുന്നത്. പ്രാർത്ഥനകളും ഗാനങ്ങളും മററും യാന്ത്രികമായി ഉച്ചരിക്കുവാൻ ഇവർക്കു കഴിഞ്ഞേക്കാം. മലയാളഭാഷ അനുദിനം കൈകാര്യം ചെയ്യുന്നവർക്കുപോലും മനസിലാക്കുവാൻ പ്രയാസമുള്ള ഇത്തരം ഭാഗങ്ങൾ വിദേശത്തുള്ള ഈ തലമുറ മനസിലാക്കിക്കൊള്ളുമെന്ന് നാം ഊഹിക്കുന്നതിൽപരം അബദ്ധമെന്താണുള്ളത്? അനേക യുവതീയുവാക്കൾ ഇംഗ്ലീഷ് ആരാധനയുള്ള മററു സഭകളിലേയ്ക്കു സന്ദർശനം ആരംഭിക്കുന്നതിനും കാലക്രമേണ സഭ മാറുന്നതിനും കാരണം മറെറാന്നല്ല. അംഗസംഖ്യയിൽ സാരമായ വളർച്ച അനുഭവിക്കാത്ത (സ്വാഭാവിക വളർച്ച അഥവാ സന്താനവർദ്ധനവിലൂടെയുള്ള വളർച്ചയല്ല ഇവിടെ അർത്ഥമാക്കുന്നത്) രണ്ടു കൂട്ടരാണ് ലോകത്തുള്ളതെന്ന് സ്ഥിതിവിവരക്കണക്കുകൾ രേഖപ്പെടുത്തുന്നു—ഒന്ന് ഹിന്ദുക്കൾ, രണ്ട് ഓർത്തഡോക്സുകാർ. ഇരുകൂട്ടർക്കും അംഗങ്ങൾ

---

വിശുദ്ധീകരിക്കപ്പെടുവാൻ ഉള്ള കാലം അതിക്രമിച്ചിരിക്കുന്നു.

''എഴുന്നേററ് പ്രകാശിക്ക. നിന്റെ പ്രകാശം വന്നിരിക്കുന്നു. യഹോവയുടെ തേജസ്സും നിന്റെ മേൽ ഉദിച്ചിരിക്കുന്നു''.

—o—

ഷ്ടപ്പെട്ടുകൊണ്ടാണിരിക്കുന്നതെന്നു ചുരുക്കം.

## വളരുകയോ വരളുകയോ?

പാരമ്പര്യത്തിലുള്ള ആശ്രയമാണ് ക്രിസ്തീയവളർച്ചക്കുള്ള പ്രധാന തടസം. ആരോ പറഞ്ഞു, "Tradition is the mother of stagnation" എന്ന്. ക്രിസ്തുവേശുവെന്ന തലയോളം വളരേണ്ട നാം വളർച്ച മുററി, നാമ്പടച്ച്, പലപ്പോഴും മുരടിക്കുകയല്ലേ? പാരമ്പര്യം നല്ലതെങ്കിലും അത് ഒരു ക്രിസ്ത്യാനിയുടെ വളർച്ചയിൽ കാര്യമായി സഹായിക്കുന്നില്ല. പുതിയ അറിവും അനുഭവങ്ങളുമാണ് വളർച്ചയുടെ ലക്ഷണം. പണ്ടാരോ പറഞ്ഞതുപോലെ 'അപ്പൂപ്പൻ ആനപ്പുറത്തു കയറിയതുകൊണ്ടു കൊച്ചുമകന്റെ ആസനത്തിൽ തഴമ്പുണ്ടാകുകയില്ലല്ലോ'. പാരമ്പര്യത്തിന്റെ മഹത്വത്തിൽ (ഭൂതകാലപ്രൗഢി) ആശ്രയിച്ചു ജീവിക്കുന്നവർക്കു ഭാവിയില്ല. തങ്ങളുടെ ജീവിതം ജീവിക്കുവാൻ മറക്കുന്നവരാണവർ.

സഭ ഒരു 'ശരീരം' ആണെന്നുള്ള വസ്തുത മറന്ന് ഒരു 'സ്ഥാപനം' മാത്രമെന്നുള്ള രീതിയിൽ നിലനില്പിനാവശ്യമായ അററകുററപ്പണികൾ നടത്തിക്കഴിയുകയാണു നാം. ക്രിസ്തുവിന്റെ ശരീരമായ സഭ അനുദിനം വളർച്ച പ്രാപിക്കേണ്ടതാണ്. ശരീരത്തിന്റെ അവയവങ്ങളായ ഓരോ വിശ്വാസിയും വ്യക്തിപരമായ ഈ വളർച്ച അനുഭവിക്കേണ്ടതാണ്.

## ക്രിസ്തീയ പക്വത

'കർത്തൃഭക്തി ജ്വലിക്കണ'മെന്ന ബഹുമാനപ്പെട്ട അച്ചന്റെ ആഗ്രഹം പ്രശംസനീയമാണ്. കർത്താവിലുള്ള ഭക്തിയേക്കാൾ പരിശുദ്ധന്മാരിലുള്ള ഭക്തി വളർത്തി സഭയെ വഴിതെററിക്കുന്നതിൽ നാം തന്നെയല്ലേ കുററവാളികൾ? നമ്മുടെ ആരാധനാമദ്ധ്യേയുള്ള ഗീതങ്ങളിൽ ഒട്ടുമുക്കാലും പരിശുദ്ധന്മാരെ പ്രകീർത്തിക്കുന്നതല്ലേ? (ചില പള്ളികളിൽ അതു മാത്രമാണെന്നു തോന്നിപ്പോകും) മുൻഗണന കൊടുക്കേണ്ട കാര്യങ്ങൾക്കു മുൻഗണന കൊടുക്കുകയും അപ്രധാനമായവയെ അവഗണിക്കയുമാണ് ക്രിസ്തീയ പക്വതയുടെ ലക്ഷണം. അനേക കാര്യങ്ങൾ അനുവദനീയമെന്നുവന്നേക്കാം. പക്ഷെ ഏററം സുപ്രധാനമായവയ്ക്കു മുൻതൂക്കം നൽകിക്കൊണ്ടു ജീവിക്കുവാൻ നാം ഇനിയും പഠിക്കേണ്ടിയിരിക്കുന്നു.

## ഭൂമിയുടെ ഉപ്പും ലോകത്തിന്റെ വെളിച്ചവും!

ആദിമ വിശ്വാസികളെ അവരുടെ ജീവിതരീതികൊണ്ടു തിരിച്ചറിഞ്ഞിരുന്നു. അങ്ങനെയാണല്ലോ 'ക്രിസ്ത്യാനികളെ'ന്ന പേരുതന്നെ സമ്പാദിച്ചത്. കർത്താവിന്റെ മണവാട്ടി സഭ 'ഈ ലോകത്തിന് അനുരൂപമാകാത്ത'തും പരിശുദ്ധാത്മാവിന്റെ ഫലം (ഗലാത്യർ 5: 22, 23) പുറപ്പെടുവിക്കുന്നതും ആയിരിക്കണം. 'അവർ ലോകത്തിനു

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി, കൽക്കട്ട.







Sheela George. ഒരു വിശ്വാസി, കോയിപ്രം Mrs. Annamma Johnson. G. Thomas.

# ആർഭാടങ്ങളും അനാചാരങ്ങളും അവസാനിപ്പിക്കണം

ചെമ്മണ്ണൂർ ഗീവർഗീസ് കോറെപ്പിസ്കോപ്പ, ചേലക്കര

''ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ; കർതൃഭക്തി ജ്വലിക്കട്ടെ''. ഫാദർ തോമസ് ചക്കിട്ടിടം എഴുതിയ ലേഖനം ''മലങ്കരസഭ'' '93 മെയ് ലക്കത്തിൽ വായിച്ചു. ഈ വിഷയം സംബന്ധിച്ച് ഒരു ചർച്ചാവേദി ''മലങ്കരസഭ'' തുറന്നതിൽ എന്റെ അഭിനന്ദനം.

ഓർത്തഡോക്സ് സുറിയാനിസഭയിലെ കേസുകളും കുഴപ്പങ്ങളും അവസാനിക്കണമെങ്കിൽ പ്രഥമമായി വേണ്ടത് ആർഭാടങ്ങളും അനാചാരങ്ങളും പരിപൂർണ്ണമായും വിച്ഛേദനം ചെയ്യപ്പെടുകയാണ്. അതിന് ഏതെല്ലാമാണ് ആർഭാടങ്ങൾ, ഏവയാണ് അനാചാരങ്ങൾ, അവ അവസാനിപ്പിക്കേണ്ടത് ആവശ്യമാണ് എന്നെല്ലാം ആദ്യമായി ജനങ്ങളെ ബോധവാന്മാരാക്കണം. നമ്മുടെ വിശ്വാസത്തിനും കാനോനും അനുയോജ്യമല്ലാത്തവ എവിടേയും അവസാനിപ്പിക്കണമെന്ന് പ. സുന്നഹദോസിൽനിന്നും നിർദ്ദേശമുണ്ടാകുകയും വേണം. മാസികയിൽ എഴുതിയതുകൊണ്ടു മാത്രം ഫലമില്ല. മാസിക വായിക്കുന്നവർതന്നെ ചുരുക്കമാണ്. നമ്മുടെ അഭിവന്ദ്യ മെത്രാപ്പോലീത്തമാരും ബഹു:പട്ടക്കാരും, അനാചാരങ്ങളും ആർഭാടങ്ങളും അവസാനിപ്പിക്കാനുള്ള പ്രചോദനം നല്കണം. അതുസംബന്ധിച്ചും വിശ്വാസം സംബന്ധിച്ചും സഭയിൽനിന്നും ലഘുലേഖകൾ മാസംതോറും പ്രസിദ്ധപ്പെടുത്തി ഇടവകകളിൽ സൗജന്യമായി വിതരണം ചെയ്യപ്പെടണം.

ഓർത്തഡോക്സ് സുറിയാനി സഭയിൽനിന്നും അന്യസഭകളിലേക്ക് ജനങ്ങൾ പോകുന്നതുപോലെ കത്തോലിക്കരിൽനിന്നും മുഹമ്മദീയരിൽനിന്നും ജനങ്ങൾ പോകാത്തതിന്റെ കാരണമെന്തെന്ന് മനസ്സിലാക്കി ജനങ്ങളുടെ മതം മാററം തടയാൻ ആവശ്യമായ മർഗ്ഗങ്ങൾ ആധികാരികമായി പ. സുന്നഹദോസിൽനിന്നും ഉണ്ടാകണം. ''പോനാൽ പോകട്ടും പോടാ'' എന്ന മട്ടിൽ ഇരുന്നാൽ പോരാ. ആടുകൾക്ക് ശരിയായ മേച്ചിൽസ്ഥലങ്ങളിലേക്കുള്ള വഴി കാണിച്ചുകൊടുക്കാൻ ഇടയന്മാരില്ലെങ്കിൽ, ആടുകൾ ചിതറിപ്പോയി ശത്രുക്കളാൽ പിടിക്കപ്പെടുന്നതിൽ അതിശയിക്കാനില്ല. കത്തോലിക്കരും മുഹമ്മദീയരും അവരുടെ വിശ്വാസവും ആചാരവും കൃത്യമായി കാത്തുപാലിക്കുവാൻ കഠിനശുഷ്ക്കാന്തിയുള്ളവരാണ്. ഓർത്തഡോക്സ് സുറിയാനിക്കാരിൽ ഞായറാഴ്ച അറിയുന്നവർതന്നെ എത്രയുണ്ട്! നോമ്പ്, നമസ്ക്കാരം എന്നിവ അനുഷ്ഠിക്കുന്നവർ എത്രയുണ്ട്! ഇപ്പോൾ ടി. വി. പരിപാടിയാണ് വി. കുർബ്ബാനയേക്കാളും നമസ്ക്കാരത്തേക്കാളും ആവശ്യമെന്ന നിലയിലേക്ക് ഓർത്തഡോക്സ് സുറിയാനക്കാർ ഉയർന്നുകൊണ്ടിരിക്കുകയല്ലേ.

വികാരിമാരുടെ ശമ്പളപദ്ധതി പ്രശംസനീയംതന്നെ. അതുപോലെ അവരുടെ കർമ്മപദ്ധതിയും പാലിക്കപ്പെടുവാൻ മെത്രാപ്പോലീത്തമാരുടെ ശ്രദ്ധയും ആവശ്യമാണ്. അവരുടെ വേഷവിധാനവും ദിനചര്യയും മാതൃകാപരമായിരിക്കുകയും വേണം.

നമ്മുടെ നമസ്ക്കാരങ്ങളിലും കൂദാശക്രമങ്ങളിലും ഉള്ള പല മലയാളപദങ്ങളും പ്രയോഗങ്ങളും ഇന്നത്തെ മലയാളഭാഷയുമായി പൊരുത്തപ്പെടുന്നില്ല. പഴയനമസ്ക്കാരം, പാമ്പാക്കുട നമസ്ക്കാരം, പുതിയ നമസ്ക്കാരം എന്നിങ്ങനെയുള്ള നമസ്ക്കാര പുസ്തകങ്ങൾ ഇപ്പോൾ ഉണ്ട്. ഇവയുടെ പ്രചരണം അവസാനിച്ച് ഏകമാക്കുക എന്നത് പ്രായോഗികമല്ല. അവ ഭവനങ്ങളിൽ ഉപയോഗിക്കുന്നവയാണല്ലോ. എന്നാൽ പള്ളികളിൽ ഉപയോഗിക്കുന്ന കുർബ്ബാനക്രമം, സ്ലീബാ നമസ്ക്കാരം, ക്യംതാനമസ്ക്കാരം മുതലായവയിലെ പല ഗീതങ്ങളിലുമുള്ള കഠിനപദങ്ങൾ മാററി ലളിതപദങ്ങൾ ചേർത്ത് പരിഷ്ക്കരിക്കപ്പെടണം. ആരാധനാ പുസ്തകങ്ങൾ ആർക്കും പ്രസിദ്ധപ്പെടുത്താമെന്ന പ്രവണത അവസാവിപ്പിക്കണമെങ്കിൽ സഭയുടെ പ്രസിദ്ധീകരണങ്ങൾ മാത്രമേ പള്ളികളിലും ഭവനങ്ങളിലും ഉപയോഗിക്കാവു എന്ന കല്പനയുണ്ടാകണം.

ദൈവത്തെ ''നീ'' എന്ന് സംബോധന ചെയ്യുന്നതിനു പകരം 'അങ്ങ്' എന്ന വാക്ക് തന്നേക്കാൾ പ്രായത്തിലുംസ്ഥാനത്തിലും ഉയർന്ന മനുഷ്യരെ

---

വിളക്കും' 'ഭൂമിക്കു ഉപ്പും' ആയി മററുള്ളവരിൽനിന്നു വ്യത്യസ്തയായിരിക്കേണമെന്ന് അവളുടെ മണവാളൻ ആഗ്രഹിച്ച് കല്പിച്ചിരിക്കുന്നു. ഇന്ന് ലോകവും സഭയും തമ്മിൽ കലർന്നിട്ട് രണ്ടും തമ്മിൽ തിരിച്ചറിയാൻ പററാത്ത അവസ്ഥയിലായിരിക്കുന്നു. രണ്ടായിരത്തോളം വർഷങ്ങളുടെ പാരമ്പര്യം അവകാശപ്പെടുന്ന നാമും ഇതിൽനിന്നൊട്ടും വ്യത്യസ്തരല്ല.

## 'ഉണരുക തിരുസഭയേ'!

ഇൻഡ്യയിലെ ഓർത്തഡോക്സ് സഭ ഒന്നുണർന്നെങ്കിൽ! രണ്ടു സഹസ്രാബ്ദങ്ങളുടെ പാരമ്പര്യത്തിൽ സ്വയം മറക്കാതെ, മറന്നുപോയ ഉത്തരവാദിത്തങ്ങളെ ഉണർന്നെങ്കിൽ! ഇൻഡ്യയുടെ സുവിശേഷീകരണത്തിന് തേരു തെളിക്കേണ്ടിയിരുന്ന നാം ഇനിയെങ്കിലും ഉണർന്നു വേണ്ടതു ചെയ്തെങ്കിൽ! ഉത്തരവാദിത്വം നൽകിയവൻ കണക്കു ചോദിക്കുമ്പോൾ കൈ മലർത്തിക്കാണിക്കേണ്ടി വരാതിരിക്കട്ടെ. 

സംബോധന ചെയ്യുന്നതിന് ഉപയോഗിക്കുന്നതാണ്. തന്നെക്കാൾ താഴ്ന്നവരെ 'നീ' എന്നും വിളിക്കുന്നു. എല്ലാവരേക്കാൾ, അത്യുന്നതനായ കാണപ്പെടാത്ത, ദൈവത്തെ മനുഷ്യർക്കു നല്കുന്ന ബഹുമാനപദം കൊണ്ടുതന്നെ സംബോധന ചെയ്യുമ്പോൾ അത് മാനുഷീകമാകുന്നു. അതിനാൽ ദൈവമെ നീ പരിശുദ്ധനാകുന്നു ''എന്ന് ചൊല്ലുന്നതിനേക്കാൾ നല്ലത് ''ദൈവമെ അങ്ങ് പരിശുദ്ധനാകുന്നു'' എന്ന് ചൊല്ലുന്നതാണ് എന്ന് എനിക്കു തോന്നുന്നില്ല. ഹിന്ദുക്കളുടെ പല നല്ല കീർത്തനങ്ങളിലും ''നീ'' പ്രയോഗം ഉണ്ടല്ലൊ. ദൈവത്തെ ''നീ'' എന്ന് വിളിച്ചാൽ തന്റെ ദൈവത്വത്തിന് ഹാനി സംഭവിക്കുകയോ, അങ്ങിനെ വിളിക്കുന്നവരെ ദൈവം വെറുക്കുകയോ ചെയ്യുമെന്നു തോന്നുന്നില്ല.

പള്ളിയെ 'ദേവാലയം' എന്നല്ല 'ദൈവാലയം' എന്നു പറയുന്നതുതന്നെയാണ് ഉചിതം.

പള്ളികളിൽ വലിയ മണി അടിക്കുന്നത് നമസ്കാര സമയം, വി. കുർബ്ബാനസമയം, മേല്പട്ടക്കാർ പള്ളിയിൽ ആഗതനായിരിക്കുന്നു എന്ന് ജനങ്ങളെ അറിയിക്കുവാൻ, ഏതെങ്കിലും പ്രത്യേക അപകടാവസരങ്ങളിൽ ജനങ്ങളെ പള്ളിയിലേക്ക് വരുത്തുവാൻ, എന്നീ ആവശ്യങ്ങൾക്കാണ്. മൂന്നാംമണി അടിച്ച് വി. കുർബ്ബാന ആരംഭിച്ചു കഴിഞ്ഞാൽ പിന്നെ വലിയ മണി അടിക്കുന്നത് അരോചകമാണ്. പല പള്ളികളിലും വി. കുർബ്ബാന ആരംഭിച്ചു കഴിഞ്ഞാൽ വലിയ മണി അടിക്കാത്തതായുമുണ്ട്.

എല്ലാ വി. കൂദാശകളും അർപ്പിക്കപ്പെടുന്നതിന് ഒരു നടപടിക്രമം ആധികാരികമായി ഉണ്ടാകണം. നമ്മുടെ ഏതു കൂദാശയും ഏതു പട്ടക്കാരനും ഏതു പള്ളിയിലും അർപ്പിക്കുന്നത് ഏക രീതിയിലായിരിക്കണം. ഇപ്പോൾ പാമ്പാക്കുട നടപടിക്രമം ഉള്ളതിൽ എല്ലാ വി. കൂദാശകളുടെയും അനുഷ്ഠാനക്രമം ഇല്ല. യാതൊരു പട്ടക്കാരനും തന്റേതായ സമ്പ്രദായമല്ല നടപടിപ്രകാരമുള്ള രീതിയിലായിരിക്കണം വി. കൂദാശകൾ അനുഷ്ഠിക്കേണ്ടത്. ഓർത്തഡോക്സ് സഭയിൽ മാത്രമെ ഏതു പട്ടക്കാരനും ഏതു രീതിയും സ്വീകരിക്കുന്ന സ്വാതന്ത്ര്യമുള്ളവനായുള്ളു, കാരണം പട്ടക്കാരുടെ തെററുകൾക്ക് ശിക്ഷണനടപടി എടുക്കാത്തതുതന്നെ. ജനങ്ങളുടെ തെററുകൾക്കും ശിക്ഷണനടപടി വേണം. സഭയിൽ അച്ചടക്കം പാലിക്കപ്പെടണം. വി. കുർബാന കാസററിലാക്കി മററാരുടെയും കുർബാന വില്ക്കപ്പെടുന്നുണ്ട്? പള്ളികളിൽ ക്വയറുകളും അഭിലഷണീയമല്ല. ക്വയറുകളുടെ സംഗീതം ഭക്തിദ്യോതകമായിരിക്കുകയില്ല. ഗാനമേളയുടെ പ്രതീതിയാണ് അത് ഉളവാക്കുന്നത്. നമ്മുടെ സുറിയാനി ഗാനരീതി മാററപ്പെടുന്നത് നിരർത്ഥകമാണ്.

പള്ളികളിലും ഭവനങ്ങളിലും പടങ്ങളുടെ മുമ്പിൽ മെഴുകുതിരി കത്തിക്കുന്നതും ബൾബ് കത്തിക്കുന്നതും വിഗ്രഹാരാധനയുടെ മറെറാരു രൂപമല്ലേ.

പെരുനാളുകളിൽ പള്ളിയുടെ ചുററുമല്ലാതെ പുറത്തുകടന്നു നാടുനീളെ രാത്രിയും പകലും പ്രദക്ഷിണം നടത്തപ്പെടുന്നതും അവസാനിപ്പിക്കണം. അത് ആർഭാടവും അനവധി വഴക്കുകൾക്കും, ദുശ്ശീലങ്ങൾക്കും പ്രേരകവുമാകുന്നുണ്ട്. കത്തോലിക്കർ പ്രത്യേക അവസരങ്ങളിൽ നടത്തുന്ന പ്രദക്ഷിണത്തിന്റെ അച്ചടക്കവും ഭക്തിയും ഓർത്തഡോക്സ്കാരുടെ പ്രദക്ഷിണത്തിൽ കാണപ്പെടുന്നുണ്ടോ?

കുന്നംകുളം ഭാഗങ്ങളിൽ പെരുന്നാളുകൾക്ക് പട്ടക്കാരെ കൂടാതെ രാത്രിയും പകലും ''കൊടിക്കയററൽ'' എന്ന പേരിൽ ആനകൾ, വാദ്യമേളങ്ങൾ എന്നിവകളോടുകൂടി ഘോഷയാത്ര നടത്തപ്പെടാറുണ്ട്. വലിയ ചിലവും നാശനഷ്ടങ്ങളും അനിഷ്ടസംഭവങ്ങളും ഉണ്ടാക്കുന്ന ഈ ദുർവ്യയവും അവസാനിപ്പിക്കേണ്ടതാണ്.

ഒരു പള്ളിയിൽ ഒന്നിലധികം ത്രോണോസുകളിൽ ഒരേ സമയം വി. കുർബാന അർപ്പിക്കപ്പെടുന്നതും അഭികാമ്യമല്ല.

ശവസംസ്ക്കാരശുശ്രൂഷ നടത്തപ്പെടുമ്പോൾ പട്ടക്കാർ വി. കുർബാനവസ്ത്രം 'കാപ്പ' ധരിക്കുന്നതും നല്ലതല്ല.

**6-ാം ചരമവാർഷികം**
**22-8-93**



റവ. ഫാ. വി. സി. അബ്രഹാം
(കാട്ടൂരച്ചൻ)
വെള്ളാടേത്ത്, വയലത്തല

ജനനം. 8-9-1901 – മരണം. 22-8-1987

'ഭംഗ്യാ ദൈവസുതാ നിന്നെ
ശുശ്രൂഷിച്ചൊരു വൈദികനെ
നിന്നാഗമന മഹാനാളിൽ
ഓർത്തു മുഖപ്രഭയേകേണമേ'.

# ‘സ്നേഹചുംബന’ത്തേക്കാൾ ഉചിതം ‘വിശുദ്ധ വന്ദനം’

പി. സി. വർഗീസ്, മുത്തൂർ

ബ. തോമസച്ചൻ എഴുതി[illegible] ലേഖനം (മേയ് ലക്കം) ശ്രദ്ധേയമാണ്. ക[illegible]തകാലങ്ങളിൽ മററു ചില വ്യക്തികളും നമ്മുടെ ആരാധനാഭാഷയിലും ദൈർഘ്യത്തിലുമൊക്കെ അല്പസ്വല്പം പരിഷ്കാരങ്ങൾ ആവശ്യമാണെന്ന് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അവരെ നവീകരണ ചിന്താഗതിക്കാർ എന്ന് പ്രത്യക്ഷമായി മുദ്രയടിച്ചിട്ടില്ലെങ്കിലും സഭാനേതൃത്വം പ്രസ്തുത അഭിപ്രായങ്ങൾ പൂർണ്ണമായി അംഗീകരിച്ചിട്ടില്ല. ചർച്ചാവിഷയത്തെപ്പററി പ്രതികരണം ആവശ്യപ്പെട്ടിട്ടുള്ളതിനാൽ ഈ ലേഖകന്റെ അഭിപ്രായം കുറിക്കട്ടെ.

---

മരിച്ച ആളുടെ പദവിയും ബന്ധവുമനുസരിച്ച് ജനങ്ങൾ കൂടുന്നത് ആർഭാടമല്ല. പക്ഷെ ‘‘റീത്തു’’ സമർപ്പണം ദുർവിനിയോഗം തന്നെയാണ്. അതിനുപയോഗിക്കുന്ന ധനം പാപങ്ങൾക്ക് കൊടുത്തുകൂടെ എന്ന ചിന്തയും പ്രായോഗികമല്ല. തത്വം പറഞ്ഞതുകൊണ്ട് പ്രയോജനമില്ല.

കുന്നംകുളം ഭാഗങ്ങളിൽ ദനഹപെരുന്നാളിന് ‘‘പിണ്ടിപ്പെരുന്നാൾ’’ എന്നാണ് പറയുന്നത്. വീടുകളുടെ മുററത്ത് വാഴപ്പിണ്ടി നാട്ടി അതിന്മേൽ ദീപങ്ങൾ തെളിയിക്കും. ആരെങ്കിലും മരിച്ച് ഒരുവർഷം കഴിഞ്ഞിട്ടില്ലെങ്കിൽ ആ വീട് മുററത്ത് ഇങ്ങിനെ ചെയ്യാനും പാടില്ല. ഈ നടപടിയും അനുവദനീയമല്ല. കൂടാതെ നോമ്പുദിവസങ്ങളായ ബുധൻ, വെള്ളി ദിവസങ്ങളിൽ മത്സ്യവും മാംസവും ഉപയോഗിച്ച് സദ്യ നടത്തപ്പെടുന്നതും നിരോധിക്കപ്പെടണം.

നമ്മുടെ സ്ത്രീകളുടെ ഇടയിൽ നെററിയിൽ ‘പൊട്ട്’’ തൊട്ട് പള്ളിയിൽ വരുന്ന പ്രവണതയും കാണപ്പെടുന്നുണ്ട്. ഈ അലങ്കാരവും ഓർത്തഡോക്സ് സുറിയാനി സ്ത്രീകൾക്ക് ഭൂഷണമല്ല.

ഇടവകകളിൽ ഗ്രൂപ്പിസം ഉണ്ടാകുന്നത് കുടുംബയോഗത്താലാണെന്ന് അഭിപ്രായം സ്വീകാര്യമല്ല. ഗ്രൂപ്പിസം ഉണ്ടാകുന്നത് ഇടവക വികാരിയുടേയും ഭദ്രാസന മെത്രാപ്പോലീത്തായുടേയും അശ്രദ്ധകൊണ്ടാകുമെന്നാണ് എനിക്കു തോന്നുന്നത്. ഒരേ കുടുംബാംഗങ്ങൾ വർഷത്തിലൊരിക്കലെങ്കിലും ഒരുമിച്ചുചേർന്ന് പരിചയം പുതുക്കുന്നത് എത്രയോ നല്ലതാണ്. ‘‘സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നത് എത്ര നന്മയും എത്ര സൗന്ദര്യവുമാകുന്നു’’. സങ്കീ. 132.

—o—

## 1. പള്ളിമണികൾ

അപ്പൊസ്തോലിക സഭകളിലെല്ലാം പള്ളിമണികൾ ഉപയോഗിക്കുന്നുണ്ടെങ്കിലും ഉപയോഗം ഒരുപോലെയല്ല. പ്രഭാതനമസ്ക്കാരത്തിന്റെയും വി. കുർബാനയുടെയും ആരംഭത്തിൽ വലിയ മണികൾ ദീർഘനേരം അടിക്കുന്ന പതിവാണുള്ളത്. നമസ്ക്കാരത്തിന്റെ ആരംഭം ദേവാലയത്തിൽ വരുവാൻ ആഗ്രഹിക്കുന്നവരെ അറിയിക്കേണ്ടത് ആവശ്യമാണെങ്കിലും വി. കുർബാനയുടെ ആരംഭത്തിൽ ഉച്ചത്തിലുള്ള മണിനാദം ഇല്ലാതിരിക്കുകയാണ് ഉത്തമം. ഈ സമയത്തുള്ള മണിയടി (പ്രത്യേകിച്ച് പള്ളിയ്ക്കുള്ളിൽ സ്ഥാപിച്ചിട്ടുള്ള മണിയുടെ) കർണ്ണകഠോരമായ ശബ്ദം ഭക്തിസംവർദ്ധകമല്ലെന്നു മാത്രമല്ല അരോചകവുമാണ്. വി. കുർബാനയുടെ പ്രാരംഭഗീതം എല്ലാവരും ചേർന്ന് ഒരേ ഈണത്തിൽ, ഭംഗിയായി, അർത്ഥം മനസിലാക്കി ഭക്തിയോടെ ആലപിക്കുവാനുദ്ദേശിച്ചിട്ടുള്ളതാണ്. എന്നാൽ ഈ സമയത്ത് ആദ്യാവസാനം വളരെ ഉച്ചത്തിലുള്ള മണിയടി (ചില പള്ളികളിൽ ഒന്നിലധികം മണികൾ) കാരണം മണിനാദം നില്ക്കുമ്പോൾ ചിലർ ഗാനം ആലപിച്ചുകഴിഞ്ഞതായും മററുള്ളവർ പല വരികളും ചൊല്ലിക്കൊണ്ടിരിക്കുന്നതുമായിട്ടാണ് കണ്ടുവരുന്നത്. അതിനാൽ ഈ സമയത്ത് ദീർഘനേരത്തെ മണിയടി ഇല്ലാതിരിക്കുകയാണ് നല്ലത്. മററ് അവസരങ്ങളിൽ (രഹസ്യങ്ങളുടെ ആഘോഷണം, കാസായും പീലാസായും എഴുന്നള്ളിപ്പ്) ആരംഭത്തിൽ ഏതാനും നിമിഷം മാത്രം നീണ്ടുനില്ക്കുന്ന മണിനാദമായിരിക്കും കൂടുതൽ അനുയോജ്യം. ഈ സന്ദർഭങ്ങളിൽ കിലുക്കുമണിയല്ലേ നല്ലത് എന്നും ചിന്തിച്ചുപോകുന്നു.

### ഒരു തിരുത്ത്

കഴിഞ്ഞ ലക്കം ‘മലങ്കരസഭ’യിൽ ശ്രീ. കുര്യൻ തോമസിന്റെ ‘അർക്കദ്യക്കോൻ’ എന്ന ലേഖനത്തിലെ, മൂന്നാം ഖണ്ഡിക താഴെപ്പറയുന്നപ്രകാരം തിരുത്തി വായിക്കുവാൻ താല്പര്യപ്പെടുന്നു.

‘എപ്പിസ്കോപ്പയായി തിരഞ്ഞെടുക്കപ്പെട്ട ഒരാളെ അയാൾ കശീശയാണെങ്കിൽപോലും ആദ്യം അർക്കദ്യക്കോൻ സ്ഥാനം നൽകാതെ മേല്പട്ടസ്ഥാനം നൽകുകയില്ല’.—പ.

## 2. ദൈവാലയം

ദേവാലയം എന്ന വാക്ക് മാററി ദൈവാലയമാക്കണമെന്നുള്ള അഭിപ്രായത്തോട് യോജിക്കുന്നില്ല. ദേവാധീശാ, ദേവ, എന്നിങ്ങനെയെല്ലാം പുരാതനകാലം മുതൽ നമ്മുടെ സഭയിൽ ദൈവത്തെ വിശേഷിപ്പിക്കുന്നുണ്ട്. ശ്രീനാരായണഗുരുവിനെ 'ദേവൻ' എന്ന് അദ്ദേഹത്തിന്റെ അനുയായികൾ കരുതുകയും പ്രതിമ വച്ച് ആരാധിക്കുകയും ചെയ്യുന്നതുപോലെയല്ലല്ലൊ യേശുദേവനെ വിശ്വാസികൾ കരുതുന്നത്.

## 3. സുറിയാനി പദങ്ങൾ

വി. കുർബാനയിലും നമസ്കാരത്തിലും സുറിയാനിപദങ്ങൾ ഉപയോഗിക്കരുതെന്നുള്ള അഭിപ്രായത്തോടും യോജിക്കുന്നില്ല. ഓർത്തഡോക്സ് സഭയുടെ ഉത്ഭവം പ്രൊട്ടസ്ററന്റ്, ആംഗ്ലിക്കൻ, പെന്തിക്കോസ്ത് മുതലായ സഭകളെപ്പോലെ ജർമ്മനി, ഇംഗ്ലണ്ട്, സിലോൺ (ശ്രീലങ്ക) ആദിയായ സ്ഥലങ്ങളിലല്ല, പ്രത്യുത നമ്മുടെ കർത്താവ് ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്ത വിശുദ്ധ നാട്ടിലാണ് എന്നുള്ള വസ്തുത കർത്താവ് ഉപയോഗിച്ച ചില വാക്കുകളെങ്കിലും ഉപയോഗിക്കുമ്പോൾ അനുസ്മരിക്കുവാൻ സഹായിക്കുമെന്നുള്ളതിൽ സംശയമില്ല. നമ്മുടെ ഉറവിടം വിശുദ്ധ നാടാണ് എന്നുള്ളത് നമുക്ക് അഭിമാനമുള്ള സംഗതിയാണല്ലൊ. ആരാധനക്രമങ്ങളുടെ പൂർണ്ണ മലയാളവൽക്കരണം നടത്തികഴിയുമ്പോൾ പട്ടക്കാരുടെ വേഷവിധാനങ്ങളും ദേശീയമാകണമെന്നുള്ള ചിന്ത കൂടിവന്നുകൂടായ്കയില്ല. ഇപ്പോൾ ഉപയോഗത്തിലില്ലാത്ത പഴയ മലയാള പദങ്ങൾ, പുസ്തകങ്ങളുടെ പുതിയ പതിപ്പിൽ മാററുന്നതായിട്ടാണ് കാണുന്നത്.

4. ബ. തോമസച്ചന്റെ ലേഖനത്തിൽ പ്രതിപാദിക്കാത്ത ഒരു സംഗതിയെക്കുറിച്ചും രേഖപ്പെടുത്തട്ടെ. വി. കുർബാന മധ്യേ സമാധാനത്തിന്റെ ശുശ്രൂഷാവേളയിൽ 'തമ്മിൽ ചുംബിക്കണം' എന്ന് ചൊല്ലുന്ന ഗീതത്തിലുമുണ്ട്. സ്നേഹ

# ആരാധന ദേശീയഭാഷയിലാക്കുക

**ജേക്കബ് സി. പോൾ**

"തുറന്ന ചർച്ചാവേദി"യിൽ പുറത്തുവന്ന രണ്ടു ലേഖനങ്ങളിൽ ആരാധന ഭാഷയെപ്പററിയുള്ള അഭിപ്രായങ്ങൾ പ്രതികരണയോഗ്യമായി തോന്നി.

കുറെ നൂററാണ്ടുകൾക്ക് മുൻപ് മലങ്കരസഭ "സ്തുതി ചൊവ്വാകപ്പെട്ട" എന്ന വിശേഷണത്തിനു വിധേയമായിരുന്നു. ഇന്ന് സഭയെ വിശേഷിപ്പിക്കുന്നത് ഗ്രീക്കിൽനിന്നു ഇംഗ്ലീഷിലൂടെ എത്തിയ "ഓർത്തഡോക്സ്" എന്ന പദമാണ്. 'സൈദ്ധാന്തിക സംശുദ്ധി' (Sound doctrine) പാലിക്കുന്ന സഭയെന്നാണ് അതിനർത്ഥം. ആ വാക്കിന് 'യാഥാസ്ഥിതികമായ — മാമൂൽപ്രിയമുള്ള — എന്നു മറെറാരർത്ഥവുമുണ്ട്. അതാണ് സ്വീകരിക്കുന്നതെങ്കിൽ സഭ അധ:പതനത്തിലേക്കും നിർവീര്യമായ സ്തംഭനാവസ്ഥയിലേക്കും ചലിച്ചേക്കും.

സുറിയാനിഭാഷയ്ക്ക് എന്തോ പ്രത്യേകതയോ ദിവ്യതയോ ഉണ്ടെന്നു രണ്ടു ലേഖനങ്ങളിലും സൂചിപ്പിച്ചിട്ടുണ്ട്, കർത്താവുപയോഗിച്ച അരാമ്യഭാഷയുടെ തൽഭവമാണ് സുറിയാനി എന്നത് ശരിയായിരിക്കാം. പക്ഷേ കർത്താവിനോ ശിഷ്യർക്കോ ആദിമസഭകൾക്കോ സുറിയാനിയുമായി ഒരു ബന്ധവുമുണ്ടായിരുന്നില്ല. മദ്ധ്യപൂർവ്വദേശത്ത് ശിഷ്യന്മാർ ഉപയോഗിച്ചതു ഗ്രീക്കുഭാഷ ആയിരുന്നു; അവരുടെ ബൈബിൾ "സെപ്ത്വജിന്" എന്ന പഴയ നിയമത്തിന്റെ ഗ്രീക്കുവിവർത്തനവും. അന്ത്യോക്യയിലും റോമിലും ഗ്രീക്കായിരുന്നു വേദഭാഷ. റോമിൽ ലത്തീൻ പ്രചാരത്തിലായതു പല നൂററാണ്ടുകൾക്കുശേഷമാണ് മലങ്കരസഭയിലും സുറിയാനി എത്തിച്ചേർന്നതു അനേകം ശതാബ്ദങ്ങൾക്കു ശേഷമാണ്. നമ്മുടെ ആരാധനഭാഷ ജനകീയമായ ദേശ്യഭാഷയായിരിക്കണം. നിവൃത്തിയുള്ളിടത്തോളം സുറിയാനിയും ഇതര വൈദേശിക പദങ്ങളും വർജ്ജിക്കേണ്ടതാണ്.

ബൈബിളിൽ കാണുന്ന 'ആമേൻ' 'ഹല്ലേലുയ്യാ' മുതലായ എബ്രായ പദങ്ങൾ സ്വീകരിക്കാതെ നിർവ്വാഹമില്ല. ചില വൈദേശിക വാക്കുകൾ സ്ഥിരപ്രതിഷ്ഠ നേടിയവയാകയാൽ തള്ളിക്കളയാൻ കഴിവില്ല; 'ബാറെക്മോർ' എന്ന സുറിയാനിവാക്കും 'കുറിയേലായിസ്സോൻ' എന്ന ഗ്രീക്കു വാക്കും ദൃഷ്ടാന്തങ്ങളാണ്. പക്ഷേ അവ രണ്ടിനും ഇടയ്ക്കു കയറി വന്നിട്ടുള്ള 'സ്തൗമൻ കാലോസ്" ത്യാജ്യമാണ്. (ചൊവ്വേ നിൽക്കുക എന്നൊരു നിർദ്ദേശം മാത്രമാണത്). ഭൂരിപക്ഷം ജനങ്ങൾക്കും അഗ്രാഹ്യമായ നിരവധി സുറിയാനി വാക്കുകളും സ്തുതിവചനങ്ങളും നമ്മുടെ ആരാധനയിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. അവയെല്ലാം നല്ല മലയാളത്തിൽ മിനുക്കിയെടുത്താൽ എത്ര നന്നായിരിക്കും. സുറിയാനി വാക്കുകളും രാഗങ്ങളും വിട്ടുകളഞ്ഞ് ആരാധനക്രമങ്ങൾ ദേശീയ ഭാഷയിലാക്കേണ്ട കാലം അതിക്രമിച്ചിരിക്കയാണ്. അതിനു ഇപ്പോൾ ഹൈന്ദവ പണ്ഡിതന്മാരെ ആശ്രയിക്കേണ്ട ആവശ്യമില്ല. നമ്മുടെ ഇടയിൽ

---

ത്തിന്റെയും സമാധാനത്തിന്റെയും പ്രതീകമായി 'തമ്മിൽ ചുംബിക്കുന്നത്" അറബികളുടെ (മുസ്ളീമുകളുടെയും ക്രിസ്ത്യാനികളുടെയും) ആചാരമാണ്. ഇത് നമ്മുടെ സംസ്ക്കാരവുമായി പൊരുത്തപ്പെടുന്ന ഒരാചാരമല്ലല്ലോ. ചുംബിക്കണമെന്ന് അനുശാസിക്കുന്നുണ്ടെങ്കിലും നാം അത് ചെയ്യാറുമില്ല. എന്നാൽ പിന്നെ ഈ പദപ്രയോഗം മാററുകയല്ലേ ഉചിതം? പകരം 'തമ്മിൽ വന്ദിക്കേണം' എന്നും 'വിശുദ്ധ വന്ദനത്താൽ' എന്നും ഉപയോഗിക്കാവുന്നതാണ്. ആർഷഭാരതസംസ്കാരത്തിന് അനുയോജ്യമായതും അപരനെ ആദരിക്കുവാൻ കൈകൂപ്പി വണങ്ങുന്നതാണല്ലൊ.

—•—

---

## 25-ാം ചരമവാർഷികം
## 28-7-1993



ശ്രീ. കുരുവിള ഈപ്പൻ

ചെന്നിക്കര പുറകുളത്ത്

വെള്ളൂർ, കോട്ടയം

"നീതിമാന്റെ ഓർമ്മ അനുഗ്രഹിക്കപ്പെട്ടത്"

സദൃശ്യവാക്യങ്ങൾ 10: 7

**Inserted by; His Son**

എം. ഇ. ഈപ്പൻ കോറെപ്പിസ്കോപ്പാ

ഭാഷാപ്രാവീണ്യമുള്ള എഴുത്തുകാർ സുലഭമാണ്. ലളിതവും, സുഗ്രഹവും ആകർഷണീയവുമായ മലയാളഭാഷയിൽ അവ പരിഷ്കരിച്ച് എടുക്കുവാൻ ഇപ്പോൾ ഒരു വിഷമവുമില്ല.

സ്തുതിവചനങ്ങളിൽ ദൈവത്തെ നീ എന്നു സംബോധന ചെയ്യുന്നത് നിന്ദാദ്യോതകമാണെന്നു കരുതുന്നതു ശരിയല്ല. മിക്ക ഭാഷകളിലും മതങ്ങളിലും നീ (you, തു, ത്വം എന്നെല്ലാം) ആദികാലം മുതൽ നിലനില്ക്കുന്നുണ്ട്. ദൈനംദിന ജീവിതത്തിലും ഹിന്ദി പറയുന്ന കുട്ടികൾ മാതാപിതാക്കളെ തു എന്നു സംബോധനചെയ്യുമ്പോൾ സ്നേഹമോ ബഹുമാനമോ നഷ്ടമാകുന്നില്ല; അടുപ്പം കുറഞ്ഞ ബന്ധുക്കളെ അവർ 'ആപ്പ്' (നിങ്ങൾ) എന്നു വിളിക്കാറുണ്ട്. ജന്മി കുടിയാൻ വ്യവസ്ഥയുടെ കാലത്ത് കേരളത്തിൽ വളർന്ന സാമൂഹ്യനിലയുടെ വ്യത്യസ്തതകളാണ് അടിയൻ, തമ്പുരാൻ, അവിടുന്ന്, അങ്ങുന്ന് എന്നിങ്ങനെയുള്ള സംബോധനകൾ ഉളവാക്കിയത്. ഉന്നതസ്ഥാനീയർ സഭയിലും പുറത്തും, ഞാൻ എന്നതിനു പകരം 'നാം' എന്നു പറയാറുണ്ട്. അമ്മാതിരി ഔന്നത്യ നിഷ്കർഷ ദൈവത്തിനില്ല. 'ഞാൻ ആകുന്നവൻ ഞാനാകുന്നു' എന്നാണ് യഹോവ മോശയോടു പറഞ്ഞത്; ഞാൻ ജീവന്റെ അപ്പമാകുന്നു എന്ന് ക്രിസ്തു പറഞ്ഞു. ഔന്നത്യചിന്ത വെടിയണമെന്ന് കർത്താവ് ശിഷ്യരെ ഉൽബോധിപ്പിക്കയും ചെയ്തു; താഴ്ചയും സേവനതല്പരതയും നിന്ദ്യമായി കരുതിയതുമില്ല. ദൈവത്തോടു ഭക്തി പ്രകടിപ്പിക്കുന്നത് താഴ്മയും അർപ്പണബോധവും ഉള്ള മനോഭാവം കൊണ്ടാണ്; കർത്തൃപ്രാർത്ഥനയിലും ഉപയോഗിച്ചിട്ടുള്ള നീ എന്ന ശബ്ദം ദൈവത്തെ നിന്ദിക്കുന്നതായി കരുതേണ്ട ആവശ്യമില്ല.

'ശുദ്ധമുള്ളവൻ' എന്ന പ്രയോഗം തീണ്ടലാചാരപ്രകാരം ശുദ്ധം വരുത്തുന്നതിന്റെ പ്രതീതിയാണ് നൽകുന്നത്; ശുദ്ധിയുള്ളവൻ തരക്കേടില്ല; പരിശുദ്ധൻ എന്നതാണ് മെച്ചം.

എല്ലാ ഭാരതീയഭാഷകളിലും മതങ്ങളിലും ഉപയോഗിക്കുന്നതാണ് ''ദേവാലയം'' എന്ന പദം. ഒന്നിലധികം ദേവന്മാരെ ദൈവങ്ങൾ എന്നോ ദേവതകൾ എന്നോ പറയാറുണ്ട്. ദേവാലയത്തിലെ ദേവശബ്ദം ഏക ദൈവത്തെ സൂചിപ്പിക്കുന്നു; ദേവേശൻ എന്നത് ദൈവവും കർത്താവും എന്നാണ് ഗ്രഹിക്കേണ്ടത്. ഏകദൈവവിശ്വാസിക്ക് മററു പൊരുളുകൾ തോന്നുകയില്ല.

കുർബാന 'ചൊല്ലുക' എന്നതിലും നന്ന് 'അർപ്പിക്കുക' എന്നതാണ് എന്ന് സമ്മതിക്കണം.

രണ്ടാം ലേഖനത്തിൽ ഭാഷയുടെ വൈകൃതം കാട്ടുവാൻ ഉദ്ധരിച്ചിട്ടുള്ള ചില വാചകങ്ങളിൽ, 'ഝില്ലീഝങ്കാരം' 'ച്ഛരില്ലീഝങ്കാര'മെന്നായതും 'നിഷേവിതം' എന്ന പദം 'നിഷേവിധം' എന്ന് എഴുതിയതും ഓർമ്മകേടുമൂലമാവാം'. ക്രൈസ്തവ കവിയെ അപലപിച്ച ശ്ലോകത്തിൽ 'പുളകൽ' എന്നത് 'പുളമൻ' എന്നും, മൃഗാധിരാജൻ എന്നത് മൃഗേന്ദ്രതുല്യൻ എന്നുമാണ് കേട്ടിട്ടുള്ളത്. ആരാധനാ ഗാനരചനയിൽ സഹായിച്ചത് 'കൊട്ടാരത്തിൽ ശങ്കുണ്ണി'യാണ്; കൊട്ടാരം ശങ്കുണ്ണിയല്ല.

'മൺകട്ട' എന്ന പ്രയോഗം 'പൂഴി' എന്നു മാററിയതിൽ അപാകത കാണുന്നില്ല; മനുഷ്യൻ പൊടിമണ്ണാണ്. മൺകട്ടയല്ല, 'വിശുദ്ധിയുള്ളതും മഹത്വമുള്ളതും' എന്ന വാക്കുകൾ 'പരിശുദ്ധവും മഹനീയവും' എന്നാക്കുന്നത് ശ്രവണസുഖമാണ്. ജീവനും രക്ഷയും 'പ്രസംഗിക്കുന്ന' (lecturing) എന്നതിലും മെച്ചം 'ഘോഷിക്കുന്ന' (Proclaiming) എന്ന പ്രയോഗമല്ലെ?

മതപാരമ്പര്യത്തിൽ മാററിക്കൂടാത്തത്, വേദപുസ്തകം വിശ്വാസപ്രമാണം സാർവത്രിക സുന്നഹദോസുകളിലെ നിശ്ചയങ്ങൾ എന്നിവയുടെ ഉള്ളടക്കമാണ്: ഭാഷ പരിഷ്കരിക്കുന്നതിൽ തെററില്ല. പ്രത്യുത വലിയ പഴക്കമില്ലാത്ത കാനോനുകൾ, ആരാധനക്രമങ്ങൾ, ഭരണഘടന മുതലായവയുടെ ഉള്ളടക്കവും ഭാഷയും സംസ്കരിക്കാവുന്നയും ചെയ്യേണ്ടതുമാണ്. ഹാശാ ആഴ്ചയിലെ പ്രാർത്ഥനകളിലുള്ള അയുക്തികമായ യഹൂദവിദ്വേഷം പിഴുതുകളയേണ്ടതാണ്. പാരമ്പര്യങ്ങളുടെ പിന്നിലുള്ള സത്യത്തിന്റെ കാതൽ കണ്ടെത്തുകയും, നമസ്കാരക്രമങ്ങളും ആചാരാനുഷ്ഠാനങ്ങളും കാലത്തിനും ദേശത്തിനും യോജിച്ച രചനാത്മകമായ പുതിയ രൂപങ്ങൾ നല്കി പുതുക്കുകയും ചെയ്യുന്നതിന് സഭാപണ്ഡിതന്മാരും അധികാരികളും ശ്രമിക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു.

—o—

## വിദ്യാഭ്യാസ സ്കോളർഷിപ്പ്

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ പേരിൽ ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെന്റു ഫണ്ടിന്റെ പലിശയിൽനിന്ന് ഈ വർഷം വിദ്യാഭ്യാസ സഹായം നൽകുന്നതാണ്. അതിലേക്ക് ഡിഗ്രി ക്ളാസുകളിലും, നർസിംഗിനും ITC തുടങ്ങിയ ടെക്നിക്കൽ സ്കൂളുകളിലും പഠിക്കുന്നവരും സാമ്പത്തികമായി ഞെരുക്കമുള്ളവരുമായ വിദ്യാർത്ഥികൾക്ക് അപേക്ഷിക്കാം, അപേക്ഷ ഫാറത്തിന് റവ. ഫാ. കെ. ജെ. ഗബ്രിയേൽ, പി. ഒ. ബോക്സ് 98, ഓർത്തഡോക്സ് സെമിനാരി, കോട്ടയം–686 001 എന്ന മേൽവിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷകൾ 1993 സെപ്റ്റംബർ 15–നു മുമ്പ് ലഭിച്ചിരിക്കണം.

സെക്രട്ടറി

# സ്വാഗതാർഹമായ അഭിപ്രായങ്ങൾ

**കെ. പി. വർഗീസ്, മദ്ധ്യപ്രദേശ്**

'ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ, കർതൃഭക്തി ജ്വലിക്കട്ടെ'. എന്ന തലക്കെട്ടിൽ തുറന്ന ചർച്ചാവേദിയെന്ന പംക്തിയിൽകൂടി ഫാദർ തോമസ് ചക്കിട്ടടം നടത്തിയ അഭിപ്രായ പ്രകടനങ്ങൾ അങ്ങേയററം സ്വാഗതാർഹംതന്നെ. ഒരു വൈദികൻ, സഭയിൽ ഇന്നു നടക്കുന്ന ആർഭാടങ്ങളും, അനാചാരങ്ങളും അല്പമായിട്ടെങ്കിലും തുറന്നുകാട്ടുവാനും, അത് പ്രസിദ്ധീകരിക്കുവാൻ മലങ്കരസഭയുടെ പേജുകൾ മാററിവെച്ചതിലും ചാരിതാർത്ഥ്യം ഉണ്ട്. സഭയിലെ മേൽപ്പട്ടക്കാരെ വന്ദ്യപിതാവ് എന്നും, തിരുമേനിയെന്നും ഒക്കെ ഭക്തിപുരസ്സരം അഭിസംബോധന ചെയ്യുമ്പോൾ സകല പരിശുദ്ധന്മാരിലും പരിശുദ്ധനും, സർവലോകത്തിൻെറയും സൃഷ്ടാവും, രക്ഷിതാവുമായ സർവശക്തനായ ദൈവത്തെ വെറും പിള്ളാരെ വിളിക്കുന്നതുപോലെ 'നീ' എന്നും 'അവൻ' എന്നും അഭിസംബോധന ചെയ്യുന്നതിൽ അപാകതയില്ലെ? സാധാരണക്കാരന് മനസ്സിലാകാത്ത സുറിയാനി ആരാധനയിൽ അടിച്ചേല്പിക്കുമ്പോൾ അത് എന്താണെന്ന് മനസ്സിലാകാത്ത വിശ്വാസികൾ, ധാരാളമാണ്. ഒരു മാമോദീസായുടേയും, ഒരപ്പത്തിൻേറയും അംശികൾ എന്ന് അവകാശപ്പെടുമ്പോൾതന്നെ പണത്തിൻേറയും, പ്രതാപത്തിൻേറയും നിഴലിൽ പള്ളിയും ആരാധനയുമൊക്കെ തങ്ങളുടെ ചെൽപ്പടിയിൽ നിർത്തുന്ന ധനികവർഗ്ഗങ്ങൾ, അവയ്ക്ക് നടുവിൽ വീർപ്പുമുട്ടുന്ന സാധാരണക്കാർ ഇതൊക്കെ ഇന്ന് തുറന്ന ചിത്രങ്ങൾ അല്ലേ? ഫാദർ തോമസ് ചക്കിട്ടടത്തിൻെറ ഭാഷയിൽതന്നെ പറഞ്ഞാൽ ആഡംബരങ്ങൾക്കുവേണ്ടി ദൈവാലയത്തിൻെറ അററത്തും, പുറത്തും കാട്ടിക്കൂട്ടുന്ന വിക്രിയകൾക്ക് ചെലവഴിക്കുന്ന പണം പാവങ്ങളുടെ ഉന്നമനത്തിന് ഉപയോഗിക്കുന്നത് എത്ര അഭികാമ്യം ആണ്.

ജീവിതത്തിൽ നേരിടുന്ന പ്രശ്നങ്ങളുടെയും, ദുരിതങ്ങളുടെയും നിവാരണത്തിനായി ദൈവത്തെക്കാൾ ഉപരിയായി പരിശുദ്ധന്മാരിൽ ആശ്രയിക്കുന്ന വിശ്വാസികൾ, അത് കണ്ടിട്ടും വിശ്വാസികളെ തുറന്ന ബോധവാന്മാർ ആക്കാൻ മടിക്കുന്ന പുരോഹിതവർഗ്ഗം ഇവയെല്ലാം ഇന്നു കാണുന്ന വിരോധാഭാസംതന്നെ. ആകാശത്തിനും ഭൂമിക്കും മദ്ധ്യേ നൽകപ്പെട്ട ഏകനാമം ക്രിസ്തു എന്ന നാമംതന്നെ. അതിന് ഉപരിയായി ഒരു നാമവും ഇല്ല. ഇന്ന് ഓരോ മേല്പട്ടക്കാർ കാലയവനികയ്ക്ക് ഉള്ളിൽ മറയുമ്പോൾ അവരുടെ മനോഹര കബറുകൾ പണിയുകയും, കബറും, മൺമറഞ്ഞ മേല്പട്ടക്കാരനും വിശുദ്ധന്മാരുടെ പട്ടികയിൽക്കൂടി സാധാരണ വിശ്വാസികളുടെ ആരാധനാമൂർത്തികൾ ആയി തീർന്നുകൊണ്ടിരിക്കുകയല്ലേ? അവരുടെ നല്ലജീവിതവും, ഉപദേശവും വിശ്വാസവും, ജീവിതത്തിൽ പകർത്തുന്നത് ശ്ലാഘനീയംതന്നെ.

മരിച്ചവർക്കും, ജീവിക്കുന്നവർക്കും വേണ്ടി വിശുദ്ധ കുർബ്ബാന പണം വാങ്ങി പകരത്തിന് രസീത് കൊടുത്ത് അർപ്പിക്കപ്പെടുന്നു. പ്രസിദ്ധിയാർജിച്ച ദൈവാലയങ്ങളിൽ ഇന്ന് അതൊരു പ്രധാന വരുമാനമാർഗ്ഗം ആണ്. അങ്ങനെ വിശുദ്ധ കുർബ്ബാന വിശ്വാസികളുടെ മാർക്കററിൽ സുലഭമായി വില്ക്കപ്പെടുന്ന ഒരു വസ്തുവായി പരിണമിച്ചിരിക്കുന്നു. ഒരു കാലത്ത് പരിശുദ്ധ ദൈവാലയത്തിലും, വിശ്വാസികളിലും മാത്രം ഭയഭക്തിയോടെ ഉൾക്കൊണ്ടിരുന്ന ഈ ആരാധന ഒരു വിലയും ഇല്ലാത്ത അവസ്ഥയിൽ സ്ഥാനത്തും: അസ്ഥാനത്തും, ഹോട്ടലിലും, മുറുക്കാൻകടയിലും, തീയേററുകളിലും,

**41–ാം ചരമദിനം**
**26–7–1993**



പ. പരുമല തിരുമേനിയുടെ സഹോദര പൗത്രൻ പരേതനായ മാത്യു ചാത്തുരുത്തിയുടെ ഭാര്യയും മലങ്കരസഭാ വൈദികട്രസ്റ്റിയായിരുന്ന പരേതനായ പാമ്പാക്കുട പാലപ്പിള്ളിൽ പൗലൂസ് കത്തനാരുടെ പുത്രിയും ആയ

അന്നമ്മ മാത്യു. ചാത്തുരുത്തിൽ
മുളന്തുരുത്തി
മരണം 16–6–1993

# പ്രശസ്ത സാരഥികൾക്കു കൃതജ്ഞത
# പുതിയ സാരഥിയുടെ വാങ്മുഖവും



സി. വി. ജോർജ് കോറെപ്പിസ്കോപ്പാ



ഫാ. ററി. ജെ. ജോഷ്വാ

സഭയിലെ ഏററവും സുശക്തമായ പ്രസ്ഥാനമാണ് സണ്ടേസ്ക്കൂൾ. ഈ നൂററാണ്ടിൽ മാത്രമാണ് നമ്മുടെ സഭയിൽ ഈ പ്രസ്ഥാനം വളർന്നതും ശക്തി ആർജ്ജിച്ചതും. ശൂന്യതയിൽ നിന്നെന്നവണ്ണം അതിനെ സംഘടിപ്പിച്ച് രൂപവും ഭാവവും നല്കിയത് പ്രധാന ശില്പിയാണ് പരേതനായ കെ. ഡേവിഡ് കോറെപ്പിസ്ക്കോപ്പ. അദ്ദേഹത്തിന്റെ നിര്യാണശേഷം ചുമതല ഏററത് ബ: സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പായായിരുന്നു. ഡയറക്ടർ ജനറൽ എന്ന നിലയിൽ പതിനെട്ടു വർഷക്കാലം അദ്ദേഹം സ്തുത്യർഹമായ സേവനം നടത്തി. അനാരോഗ്യംനിമിത്തം ഇപ്പോൾ തൽസ്ഥാനത്തുനിന്നും വിരമിച്ചിരിക്കയാണ്. അദ്ദേഹത്തോടൊപ്പം പ്രസ്ഥാനത്തിന്റെ പബ്ളിക്കേഷൻ ഓഫീസർ എന്ന നിലയിൽ പ്രസിദ്ധീകരണ വിഭാഗത്തിന്റെ മുഴുവൻ ചുമതലയും, പ്രസ്ഥാനത്തിന്റെ വക പ്രിൻറിംഗ് പ്രസിന്റെ ചുമതലയും പ്രശംസാർഹമായ വിധത്തിൽ വഹിച്ചത് ബ. ററി.ജി. സക്കറിയാ അച്ചനാണ്. അദ്ദേഹം ഇപ്പോൾ ദേവലോകം അരമന മാനേജരായി നിയമിക്കപ്പെട്ടിരിക്കയാൽ സണ്ടേസ്ക്കൂളിന്റെ ചുമതലയിൽനിന്ന് വിടർത്തിയിരിക്കയാണ്.

ഈ രണ്ടു സാരഥികളും പ്രസ്ഥാനത്തിനു നല്കിയിട്ടുള്ള സംഭാവനകൾ, പ്രസ്ഥാനത്തിന്റെ ഇന്നുള്ള വളർച്ചയ്ക്കും വികസനത്തിനും കാരണമായിട്ടുണ്ട്. ആരംഭമിട്ടിരുന്ന ആസ്ഥാനമന്ദിരം ഇക്കാലയളവിലാണ് പൂർത്തീകരിക്കപ്പെട്ടത്. ഓറിയൻറൽ ഓർത്തഡോക്സ് സഭകളുടെ സംയുക്ത പാഠ്യപദ്ധതി (കരിക്കുലം)നാം സ്വീകരിച്ച്, പാഠപുസ്തകങ്ങൾ മലയാളത്തിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞു. പ്രോട്ടസ്റ്റൻറുകാർ ആവിഷ്ക്കരിച്ച് നടത്തിയിരുന്ന വെക്കേഷൻ ബൈബിൾ സ്ക്കൂളിനെ മാതൃകയാക്കി നമ്മുടെ സഭാവിശ്വാസവും, പാരമ്പര്യങ്ങളും ഉൾക്കൊള്ളിച്ച്, ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾസ്ക്കൂൾ (ഒ. വി. ബി. എസ്) വാർത്തെടുക്കാൻ സാധിച്ചു.

സാമ്പത്തികനില മെച്ചപ്പെടുത്തുവാൻ പെന്തിക്കൊസ്തി ഞായറാഴ്ചത്തെ കവർ പിരിവ് ഊർജ്ജിതപ്പെടുത്തി. ഭദ്രാസനതലങ്ങളിൽ ബുക്കുഡിപ്പോകൾ സ്ഥാപിച്ച് പുസ്തകവിപണനം സുഗമമാക്കി. ഇങ്ങനെ നാനാവിധത്തിൽ സണ്ടേസ്ക്കൂളിനെ സുസംഘടിതമായ ഒരു മഹാപ്രസ്ഥാനമാക്കി മാററുന്നതിനും അതിനു സാമ്പത്തിക ഭദ്രത കൈവരുത്തുന്നതിനും ഇക്കാലയളവിൽ സാധിച്ചു എന്നുള്ളത് അഭിനന്ദനത്തോടും കൃതജ്ഞതയോടും അനുസ്മരിക്കുന്നു.

ആഗസ്ററ് ഒന്നുമുതൽ ഡയറക്ടർ ജനറലായിട്ട് ഈ ലേഖകനെയും, പബ്ളിക്കേഷൻ ഓഫീസറായി, കോട്ടയം ഭദ്രാസന ഡയറക്ടർസ്ഥാനം വഹിക്കുന്ന തോട്ടയ്ക്കാട്, ശ്രീ.ററി.ററി. ചാക്കോയേയും എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിശ്ചയപ്രകാരം പ: ബാവാതിരുമേനി നിയമിച്ചിരിക്കയാണ്. വൈദികസെമിനാരിയുടെ ചുമതലയ്ക്കും അവിടുത്തെ ജോലിക്കും പുറമേയാണ് ഡയറക്ടർ ജനറൽസ്ഥാനം ഈ ലേഖകൻ ഏററിട്ടുള്ളത്. രണ്ടു യജമാനന്മാരെ ഒരു ദാസനും

---

സ്റേഷനറി കടകളിലും ഒക്കെ കാസററുകളിൽ കൂടി മുഴങ്ങി കേൾക്കുന്നു.

അങ്ങനെ സഭയിൽ ഇന്നു നടക്കുന്ന അനാചാരങ്ങളും, ആർഭാടങ്ങളും തുറന്നുകാട്ടിയാൽ വലിയ ഒരു ലേഖനംതന്നെ വേണ്ടിവരും. ഫാദർ തോമസ് ചക്കിട്ടടത്തിന്റെ ലേഖനത്തോടുള്ള തുറന്ന പ്രതികരണംമാത്രം ആകയാൽ ഇതിൽ കൂടുതലായി വിവരിക്കുന്നില്ല. ★